


# സഭയാകുകയെന്നാൽ...

മലങ്കര സുറിയാനി കത്തോലിക്കാ സഭ വിശ്വാസ പരിശീലന കമ്മീഷൻ

## കൊയ്നോണിയ 2022

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനത്തിന്റെ നവതി

**Class II**

മലങ്കര ബൈബിൾ ഓറിയന്റേഷൻ ക്യാമ്പ് – (MBOC)



## അത്യഭിവന്ദ്യ കാതോലിക്കാബാവായുടെ സന്ദേശം

കർത്താവിൽ ഏറ്റം പ്രിയമുള്ള സൺഡേസ്കൂൾ മക്കളേ, വിശ്വാസപരിശീലകരേ, മാതാപിതാക്കളേ, സഭാമക്കളേ,

എല്ലാവർക്കും നമ്മുടെ കർത്താവേശുമിശിഹായുടെ തിരുനാമത്തിൽ സ്നേഹവന്ദനം!

മഹാമാരിയുടെ ഭീതി ഒഴിഞ്ഞ് കൂട്ടായ്മയുടെ അനുഭവത്തിലേക്ക് നമ്മുടെ സൺഡേസ്കൂൾ തിരികെ വന്നിരിക്കുന്നു. ഒരുമിച്ചു ചേരുന്നതിനും സ്നേഹം പങ്കുവയ്ക്കുന്നതിനും ദൈവാരാധന നടത്തുന്നതിനും നമുക്ക് വീണ്ടും കൃപ നൽകിയ ദൈവത്തെ നമുക്ക് മഹത്വപ്പെടുത്താം.

അവധിക്കാലത്ത് നമ്മുടെ കൂട്ടായ്മകൾ, പ്രത്യേകിച്ച് നമ്മുടെ ഇളംതലമുറ, ദൈവത്തിന്റെ സ്നേഹവാത്സല്യങ്ങളും കൂട്ടായ്മയുടെ സന്തോഷവും അനുഭവിച്ചറിയുന്ന ഒരു സ്ഥിരം വേദിയാണല്ലോ നമ്മുടെ എം.ബി.ഒ.സി. ഈ വർഷം നമ്മുടെ സഭയിലെ അജപാലകക്രമം (ഹയരാർക്കി) സ്ഥാപിതമായതിന്റെ നവതിയാണ്. ഈ പശ്ചാത്തലത്തിൽ അജപാലകരോടൊപ്പം ചേർന്ന് നാം ഒരു സഭയായി വളരുന്നതിന്റെ സന്തോഷമാണ് ഈ വർഷത്തെ എം.ബി.ഒ.സി.യുടെ വിഷയമായി എടുത്തിട്ടുള്ളത്.

മാർതോമാ ശ്ലീഹായിൽ നിന്ന് നാം സ്വീകരിച്ച വിശ്വാസപൈതൃകം പങ്കുവയ്ക്കുന്നതിലൂടെ, ഒരുമിച്ചുചേർന്ന് ദൈവത്തെ ആരാധിക്കുന്നതിലൂടെ, ആത്മീയമായ ചൈതന്യം ബലപ്പെടുത്തുന്നതിലൂടെ, സഭയിലെ അജപാലന ശുശ്രൂഷയോട് ചേർന്ന് നിൽക്കാൻ ശീലിക്കുന്നതിലൂടെ, സഭയായി രൂപപ്പെടുന്നതിന്റെ സന്തോഷവും അനുഗ്രഹവും അനുഭവിക്കാൻ നമ്മുടെ വിശ്വാസപരിശീലന വേദിക്ക് ഈ വർഷത്തെ എം.ബി.ഒ.സി. കൂട്ടായ്മകൾ കാരണമാകട്ടെ എന്ന് ആശംസിക്കുന്നു.

ഈ വർഷത്തെ എം.ബി.ഒ.സി. ദിനങ്ങൾക്ക് എല്ലാ അനുഗ്രഹവും നേരുന്നു. ഈ കൂട്ടായ്മകൾ ഒരുക്കുന്നതിന് നേതൃത്വം നൽകുന്ന ബഹു. ഡയറക്ടർ അച്ചന്മാരെയും, വികാരിയച്ചന്മാരെയും, കൂട്ടായ്മകൾക്ക് നേതൃത്വം നൽകുന്ന ബഹു. ശെമ്മാശ്ശന്മാരെയും സിസ്റ്റേഴ്സിനെയും മറ്റ് വിശ്വാസപരിശീലകരെയും ഞാൻ പ്രത്യേകമായി അഭിനന്ദിക്കുന്നു.

ഉത്ഥിതനായ നമ്മുടെ കർത്താവ് നിങ്ങളെ സംരക്ഷിക്കട്ടെ. കാരുണ്യവാനായ ദൈവം എല്ലാവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ വത്സലപിതാവ്,

✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ചുബിഷപ്പ് - കാതോലിക്കോസ്
തിരുവനന്തപുരം മേജർ ആർച്ചുബിഷപ്പ്




മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കമ്മീഷൻ

# മലങ്കര ബൈബിൾ ഓറിയന്റേഷൻ ക്യാമ്പ് - 2022



## സഭയാകുകയെന്നാൽ...

"അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ; ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ്" (എഫേ 2: 20)

**ക്ലാസ്സ് 2**

**5, 6, 7, 8 - ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികൾ**

# വിഷയം : സഭയാകുകയെന്നാൽ...

**വചനഭാഗം**: "അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ; ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ് " (എഫേ. 2: 20)

**"നമ്മുടെ റീത്തിന് അനശ്വരത ലഭിച്ചിരിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കർ കത്തോലിക്കാ സഭയിൽ സ്വതന്ത്ര ഭരണമുള്ള ഒരു പ്രത്യേക സമൂഹമായിത്തീർന്നിരിക്കുന്നു. അതിന് സ്വതന്ത്രമായ വ്യക്തിത്വവും മഹാത്മ്യവും ഉണ്ടായിരിക്കും"**

**- ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്**

## പ്രത്യേകം ശ്രദ്ധിക്കുക

1. കൃത്യസമയത്ത് എം.ബി.ഒ.സി. ക്ലാസുകളിലെത്തിച്ചേരുകയും സജീവമായി പങ്കെടുക്കുകയും ചെയ്യണം.
2. ദൈവാലയത്തിൽ പ്രവേശിച്ചാലുടൻ മദ്ധ്യഭാഗത്തു തലവണങ്ങുകയും, ഒരു വശത്തേക്കുമാറി മുട്ടുകുത്തി ശിരസ്സ് നമിച്ച് പ്രാർത്ഥന ചൊല്ലുക.
3. ക്യാമ്പിന് നേതൃത്വം കൊടുക്കുന്നവർ നൽകുന്ന നിർദ്ദേശങ്ങൾ പാലിക്കുവാൻ ശ്രദ്ധിക്കണം.
4. ഓരോ ദിവസവും ക്ലാസുകളിൽ തരുന്ന ഗൃഹപാഠങ്ങൾ കൃത്യമായി ചെയ്ത് കാണിച്ചിരിക്കണം.
5. എല്ലാ ദിവസവും വി.ബൈബിൾ നിർബന്ധമായും കൊണ്ടുവരേണ്ടതാണ്.
6. ദൈവാലയത്തിൽ പരിശുദ്ധിയോടെ വ്യാപരിക്കുവാൻ ശ്രദ്ധിക്കണം
7. എം.ബി.ഒ.സി- യുടെ അവസരം പ്രാർത്ഥിക്കുവാനും, മറ്റു കുട്ടികളുമായി അടുത്ത് പരിചയപ്പെടാനുമായി വിനിയോഗിക്കണം.
8. ബാഡ്ജും പുസ്തകവും വളരെ ഭംഗിയായി സൂക്ഷിക്കണം.
9. എം.ബി.ഒ.സി. നടക്കുമ്പോൾ ഒരു സ്നേഹ അന്തരീക്ഷം നിലനിർത്താൻ എല്ലാവരും പരിശ്രമിക്കേണ്ടതാണ്.

# തീം സോങ്

രചന : റവ. ഫാ. ജോസഫ് വള്ളിയാട്ട്
സംഗീതം : റവ. ഫാ. അരുൺ ഏറത്ത്

സഭയാവുകയെന്നാൽ, നാം
ദൈവജനമാവുകയല്ലോ,
പരനെയറിഞ്ഞ്,
സുതനെയറിഞ്ഞ്,
സ്തതിപാടുകയല്ലോ, റൂഹാ നിറവിൽ
സ്തുതിപാടുകയല്ലോ

സഭയാവുകയെന്നാൽ
ശ്ലൈഹികഗണമാവുകയല്ലോ;
വചനമറിഞ്ഞ്, നന്മനിറഞ്ഞ്
ജീവിക്കുകയല്ലോ, സാക്ഷ്യം നൽകും
വഴിചെല്ലുകയല്ലോ

സഭയാകുകയെന്നാൽ
തമ്മിൽ സ്നേഹിക്കുകയല്ലോ
ഇടയരുമൊത്ത്,
കുഞ്ഞാടുകളായ്
കൂടണയുകയല്ലോ, സംസർഗത്തിൽ
ജീവിക്കുകയല്ലോ



# ആമുഖം

കൂട്ടുകാരേ,

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിക്കപ്പെട്ടതിന്റെ നവതിയാണ് ഈ വർഷം. 1932 - ൽ പരിശുദ്ധ പതിനൊന്നാം പീയൂസ് മാർപാപ്പായാണ് മാർ ഈവാനിയോസ് പിതാവിനെ തിരുവനന്തപുരം ആർച്ചുബിഷപ്പായും മാർ തെയോഫിലോസ് പിതാവിനെ തിരുവല്ലായുടെ മെത്രാനായും നിയമിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിച്ചത്. കത്തോലിക്കാ സഭയിലെ ഒരു വ്യക്തിഗത സഭ എന്ന നിലയിൽ നമ്മുടെ യാത്രക്ക് ആഗോള സഭ നൽകിയ ഔപചാരികമായ അംഗീകാരമായിരുന്നു അത്. 2030 - ൽ പുനരൈക്യ ശതാബ്ദി ആഘോഷിക്കാൻ ഒരുങ്ങുന്ന നമുക്ക് ഈ നവതി ആത്മീയമായ ഒരുക്കത്തിനുള്ള ഓർമപ്പെടുത്തലാണ്.

ഈ വർഷം അവധിക്കാലത്ത് ദൈവവചനത്തിന്റെ വെളിച്ചത്തിൽ, ഒരു സഭയാകുക എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് നാം ധ്യാനിക്കുകയും പഠിക്കുകയും ചെയ്യുന്നു. അപ്പസ്തോലികമായ ഒരു വിശ്വാസ പാരമ്പര്യം, സ്വന്തമായ ഒരു ആരാധനാക്രമം, അതിനുചേരുന്ന ഒരു ആദ്ധ്യാത്മികത, ഇവയെയെല്ലാം കൂട്ടിയിണക്കുന്ന ശുശ്രൂഷാ നേതൃത്വം എന്നിവയെല്ലാം ഒരുമിച്ചു ചേരുമ്പോഴാണ് നാം ഒരു 'സഭ' ആകുന്നത്.

നമ്മുടെ സഭയുടെ സവിശേഷമായ ചരിത്രത്തിൽ ഈ നാല് സവിശേഷതകൾ എങ്ങനെ രൂപപ്പെട്ടിരിക്കുന്നു എന്നാണ് ഈ പാഠാവലിയിൽ വ്യക്തമാക്കുന്നത്. വേദപുസ്തകത്തിൽ നിന്നും, സാംസ്കാരികമായ നമ്മുടെ പശ്ചാത്തലത്തിൽ നിന്നും കൂടുതൽ അറിവുനേടാൻ ചില പ്രായോഗിക നിർദ്ദേശങ്ങളും നൽകിയിട്ടുണ്ട്.

കൂട്ടുകാർക്കെല്ലാം അനുഗ്രഹം നിറഞ്ഞ ഒരു അവധിക്കാലം ആശംസിക്കുന്നു.

മിശിഹായുടെ രഹസ്യാത്മക ശരീരവും വിശുദ്ധവും കാതോലികവുമായ തിരുസഭ ഒരേ വിശ്വാസത്തിലും ഒരേ കൂദാശകളാലും ഒരേ ഭരണത്താലും പരിശുദ്ധാത്മാവിൽ ജൈവികമായി സംയോജിപ്പിക്കപ്പെട്ട് ഹൈരാർക്കിയാൽ വിവിധ സമൂഹങ്ങളായി സംഘടിപ്പിക്കപ്പെട്ട വ്യക്തിസഭകൾ ആയിത്തീർന്നിരിക്കുന്ന വിശ്വാസികളുടെ ഗണമാണ്. ഇവ തമ്മിൽ വിസ്മയകരമായ സംസർഗം നിലനിൽക്കുന്നു. അങ്ങനെ സഭയിലെ വൈവിധ്യം ഐക്യത്തെ ഹനിക്കുന്നില്ല. പ്രത്യുത, അതിനെ കൂടുതൽ സ്പഷ്ടമാക്കുന്നു.

**രണ്ടാം വത്തിക്കാൻ സുനഹദോസ്**

പൗരസ്ത്യ സഭകളെക്കുറിച്ചുള്ള ഡിക്രി, 2

## പാഠം 1

# അപ്പസ്തോലന്മാരിൽ നിന്ന്

**(വായന: മത്താ. 28:16 – 20.** *ഉത്ഥാനം ചെയ്ത യേശു തന്റെ ശിഷ്യന്മാരെ ഭരമേൽപ്പിച്ച ഉത്തരവാദിത്വമാണ് എല്ലാ ജനതകളെയും തന്റെ സുവിശേഷം അറിയിക്കുക എന്നത്. പരസ്പരം സ്നേഹിക്കുക എന്ന കല്പന കഴിഞ്ഞാൽ ഒരു ക്രിസ്ത്യാനിക്കുള്ള ഏറ്റവും അടിസ്ഥാനപരമായ ചുമതല യേശുവിനു സാക്ഷിയാവുക എന്നതാണ്.)*

യേശുവിന്റെ ഈ കല്പന കേട്ട അപ്പസ്തോലന്മാർ പരിശുദ്ധാത്മാവിന്റെ പ്രചോദനമനുസരിച്ച് പല നാടുകളിലേക്ക് യാത്രയായി. തോമാശ്ലീഹായുടെ യാത്ര ഇന്ത്യയിലേക്കായിരുന്നു. രണ്ടാം നൂറ്റാണ്ടിന്റെ അവസാനം മുതൽ അറിയപ്പെട്ട പാരമ്പര്യം അനുസരിച്ച്, ഹാബാൻ എന്നൊരു വ്യാപാരി തോമാശ്ലീഹായെ ഇന്ത്യയിലെ ഗോണ്ടഫോറസ് എന്ന രാജാവിന്റെ അടുക്കൽ എത്തിക്കുകയായിരുന്നു. ഇന്ത്യയുടെ വടക്കൻ അതിർത്തികൾ ഭരിച്ചിരുന്ന രാജാവായിരുന്നു ഗോണ്ടഫോറസ്. ആ രാജാവിന്റെ രാജ്യത്തും പരിസരങ്ങളിലും സുവിശേഷം അറിയിച്ചതിനുശേഷം എ.ഡി. അൻപതിനടുത്ത് തോമാശ്ലീഹാ തെക്കേ ഇന്ത്യയിലേക്ക് വന്നു.



അന്ന് ഒരു പ്രധാന തുറമുഖമായിരുന്ന കൊടുങ്ങല്ലൂരിലാണ് ശ്ലീഹാ ആദ്യം എത്തിയത്. പാലയൂർ, പരവൂർ, കൊക്കമംഗലം, നിരണം, നിലക്കൽ, കൊല്ലം എന്നീ സ്ഥലങ്ങളും അദ്ദേഹം സന്ദർശിച്ചതായി പുരാതന പാരമ്പര്യങ്ങൾ പറയുന്നു. ഈ പാരമ്പര്യങ്ങൾ പിൽക്കാലത്ത് ഗാനരൂപത്തിൽ എഴുതപ്പെട്ടിട്ടുണ്ട്. മാർഗംകളിപ്പാട്ടുകളിലും റമ്പാൻപാട്ട് എന്ന് അറിയപ്പെടുന്ന ചെറുകാവ്യത്തിലും ഈ പാരമ്പര്യങ്ങൾ കാണാം. എ.ഡി. എഴുപത്തിരണ്ടിൽ തമിഴ്നാട്ടിലെ ചെന്നൈയ്ക്ക് അടുത്തുള്ള മൈലാപ്പൂരിൽ വച്ച് തോമാശ്ലീഹാ കൊല്ലപ്പെട്ടു.

കേരളത്തിലെ ഏഴിടങ്ങളിൽ ശ്ലീഹാ നടത്തിയ സന്ദർശനങ്ങളെപ്പറ്റി പാട്ടുകളിൽ ചില വിശദീകരണങ്ങളുണ്ട്. ശ്ലീഹാ താൻ എത്തുന്ന സ്ഥലങ്ങളിൽ ആദ്യം സുവിശേഷം പ്രസംഗിച്ച്, വിശ്വസിക്കുന്നവർക്ക് മാമോദീസ നൽകുന്നു. അവർക്ക് ആരാധന നടത്തുവാനുള്ള ഇടങ്ങളിൽ കുരിശുകൾ സ്ഥാപിക്കുന്നു. പിന്നീട് മറ്റു സ്ഥലങ്ങളിൽ സുവിശേഷം പ്രസംഗിച്ചതിനുശേഷം മടങ്ങി വന്ന് ജനങ്ങൾ വിശ്വാസത്തിൽ ഉറച്ചു നിൽക്കുന്നു എന്ന് മനസ്സിലാക്കിയതിനുശേഷം അവർക്ക് പരിശുദ്ധാത്മാവിന്റെ അഭിഷേകം നൽകുന്നു. അവരുടെ കൂട്ടത്തിൽനിന്നുതന്നെ നേതാക്കന്മാരെ തെരഞ്ഞെടുത്ത് ആചാര്യന്മാരായി അഭിഷേകം നൽകുന്നു.

ഒരു സഭ രൂപപ്പെടുന്നത് ഇങ്ങനെയാണ്. സുവിശേഷം ശ്രവിച്ച ജനം മാമോദീസാ സ്വീകരിച്ച് ഒരു അപ്പസ്തോലിക സമൂഹം രൂപം കൊള്ളുന്നു. അവർ ഒരുമിച്ച് ദൈവത്തെ ആരാധിക്കുന്നു. കൂദാശകളിലൂടെ അവർ ആത്മീയമായ ബലം പ്രാപിക്കുന്നു. ഇവയുടെയെല്ലാം ഉറപ്പിനായി അപ്പസ്തോലികമായ അധികാരം സ്വീകരിച്ച ഒരു നേതൃത്വം രൂപപ്പെടുന്നു. ഇതെല്ലാം ചേരുന്നതാണ് ഒരു സഭ.




ഇങ്ങനെ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും സഭകൾ രൂപപ്പെട്ടു. അപ്പസ്തോലന്മാർ ഒരു മനസ്സോടെ കർത്താവിൽ നിന്ന് നൽകപ്പെട്ട കല്പന അനുസരിച്ച് ഒരേ സുവിശേഷം ലോകമെങ്ങും പ്രസംഗിച്ചു. ഭാരതത്തിലും ആഫ്രിക്കയിലും പടിഞ്ഞാറൻ ഏഷ്യയിലും യൂറോപ്പിലും എല്ലാം രൂപപ്പെട്ടത് ഒരേ വിശ്വാസമാണ്. ഈ വിശ്വാസത്തിന്റെ കെട്ടുറപ്പിൽ ഓരോ തലമുറയിലെയും നേതൃത്വം പരസ്പര സ്നേഹത്തിലും സാഹോദര്യത്തിലും സഭയെ നയിക്കുന്നു. അതുകൊണ്ട് ലോകമെങ്ങും ഉള്ള സഭ ഒരു സഭയാണ്. എല്ലായിടത്തും ഉള്ളത് എന്ന അർത്ഥത്തിൽ സാർവത്രിക സഭ എന്ന് നാം അതിനെ വിളിക്കുന്നു. സാർവത്രികം എന്ന വാക്കിന്റെ ഗ്രീക്ക് രൂപമാണ് 'കത്തോലിക്കേ'. ലോകം എമ്പാടും ഇന്നും നിലനിൽക്കുന്ന ആദിമ അപ്പസ്തോലിക കൂട്ടായ്മയുടെ തുടർച്ചയാണ് കത്തോലിക്കാ സഭ.

**അപ്പസ്തോലന്മാരുടെ ചിത്രങ്ങളിൽ അവരുടെ കൈകളിൽ പുസ്തകങ്ങളോ ചുരുളുകളോ പിടിച്ചിരിക്കുന്നതായി ചിത്രീകരിക്കുന്നത് അവർ പ്രസംഗിക്കുന്നത് അവർ സ്വീകരിച്ച ഒരേ സുവിശേഷം തന്നെയാണ് എന്ന് സൂചിപ്പിക്കാനാണ്. ഓരോരുത്തർക്കും സ്വന്തം സന്ദേശം ഇല്ല. ഒരേ വിശ്വാസം, ഒരേ മാമ്മോദീസ, ഒരേ കർത്താവ്, – ഇതാണ് സഭയുടെ ഐക്യത്തിന്റെ അടിസ്ഥാനം (എഫേ. 4:5).**

## പ്രവർത്തിക്കാൻ

അപ്പസ്തോലന്മാരുടെ പാരമ്പര്യം പാലിക്കുക എന്നാൽ ഏറ്റവും പ്രധാനമായി യേശുവിനെക്കുറിച്ച് സാക്ഷ്യം വഹിക്കുക എന്നാണ്. അപ്പസ്തോലന്മാർ അയക്കപ്പെട്ടത് യേശുവിനെപ്പറ്റി പ്രസംഗിക്കാനാണ്. അക്രൈസ്തവനായ ഒരു സുഹൃത്തിനോട് യേശുവിനെക്കുറിച്ച് നിങ്ങൾക്ക് എന്താണ് പറയാൻ സാധിക്കുന്നത് എന്ന് ഒരു പേജിൽ എഴുതുക

## നിങ്ങൾക്കറിയാമോ?

- ലോകത്തിലെ 198 രാജ്യങ്ങളിലായി 125 കോടിയിലധികം കത്തോലിക്കാ വിശ്വാസികളുണ്ട്. ഇത്രയധികം രാജ്യങ്ങളിൽ സാന്നിധ്യമുള്ള മറ്റൊരു ജനവിഭാഗവും ഇല്ല. രണ്ടായിരം വർഷത്തോളം തുടർച്ചയായി ചരിത്രത്തിൽ സാന്നിധ്യമുണ്ടായിട്ടുള്ള മറ്റൊരു മനുഷ്യസംഘടനയും ഇല്ല. വിദ്യാഭ്യാസം. ആതുരസേവനം എന്നീ മേഖലകളിൽ പ്രവർത്തിക്കുന്ന ഏറ്റവും വലിയ ഗവൺമെന്റേതര സംവിധാനവും കത്തോലിക്കാ സഭ തന്നെയാണ്.

- അപ്പോസ്തോലോസ് (അയയ്ക്കപ്പെട്ടവൻ) എന്ന ഗ്രീക്ക് വാക്ക് പുതിയനിയമത്തിൽ പ്രത്യക്ഷപ്പെടുന്നത് ശ്ലീഹാ എന്ന അറമായ വാക്കിന്റെ ഭാഷാന്തരമായിട്ടാണ്. പ്രധാനമായും യേശുവിന്റെ ശിഷ്യഗണത്തിലെ തെരഞ്ഞെടുക്കപ്പെട്ട പന്ത്രണ്ടു പേരെയും യഹൂദജനതയ്ക്ക് പുറത്തേക്ക് സുവിശേഷം എത്തിക്കാൻ പരിശുദ്ധാത്മാവ് പ്രത്യേകം തെരഞ്ഞെടുത്ത വി.പൗലോസിനെയും അദ്ദേഹത്തിന്റെ സഹയാത്രികനായ ബർണബാസിനെയും ആണ് പുതിയ നിയമത്തിലും പിൽക്കാല സഭയിലും പ്രധാനമായും ശ്ലീഹന്മാർ എന്ന് വിളിക്കുക. അയക്കപ്പെട്ടവർ എന്ന നിലയിൽ മറ്റു പലരും ആദിമസഭയിൽ അപ്പസ്തോലരായി കരുതപ്പെട്ടിട്ടുണ്ട്. അവരിൽ ചിലരെക്കുറിച്ച് പൗലോസ് തന്റെ ലേഖനങ്ങളിൽ സംസാരിക്കുന്നുണ്ട്. (ഉദാ: റോമാക്കാർക്കുള്ള ലേഖനം പതിനാറാം അധ്യായം).

- അപ്പസ്തോലന്മാരുടെ യാത്രകളെക്കുറിച്ചുള്ള പാരമ്പര്യങ്ങൾ പരിശോധിച്ചാൽ അവരിൽ ഏറ്റവും അധികം യാത്ര ചെയ്തത് മാർതോമാ ശ്ലീഹാ ആണെന്ന് മനസ്സിലാകും. ഏഷ്യൻ വൻകരയുടെ സിറിയാ മുതൽ പാകിസ്ഥാൻ വരെയുള്ള പ്രദേശങ്ങളിലും കേരളമുൾപ്പെടുന്ന ഇന്ത്യൻ ഉപഭൂഖണ്ഡത്തിലും ചൈനയിലും മലേഷ്യയിലും വരെ തോമാശ്ലീഹായുടെ യാത്രകളെപ്പറ്റി പുരാതന പരാമർശങ്ങളുണ്ട്.



**ശ്ലീഹന്മാർ ജറുസലേം കൗൺസിലിന്റെ തീരുമാനങ്ങൾ എഴുതിയ കത്തുമായി നിൽക്കുന്നതായി ചിത്രീകരിച്ചിരിക്കുന്ന ഐക്കൺ**

## പാഠം 2
# വിഭജനങ്ങൾ

**(വായന : 1 കോറി. 3: 1–9.** *അഭിപ്രായ വ്യത്യാസങ്ങൾ സഭയിൽ എപ്പോഴും ഉണ്ടായിരുന്നു. മാനുഷികമായ ചിന്തയിൽ നിന്നാണ് വ്യത്യാസങ്ങൾ ഉണ്ടാകുന്നത്. മനുഷ്യസഹജമായ മത്സരബുദ്ധിയും സ്വാർത്ഥതയും ഉപേക്ഷിച്ച് ദൈവത്തിന്റെ വയലും വീടുമായി ജീവിക്കാൻ ശ്ലീഹാ കോറിന്തോസിലെ സഭയെ ഉപദേശിക്കുന്നു.*)

സഭ ഒരു കൂട്ടായ്മയായി ആണ് ലോകമെങ്ങും വ്യാപിച്ചത്. പക്ഷേ പല സംസ്കാരങ്ങളും പല ഭാഷകളും ഒക്കെയായി സഭ വളർന്നപ്പോൾ വിശ്വാസത്തിലും ആചാരത്തിലും പല വ്യതിയാനങ്ങൾ ഉണ്ടായി. ചിലർ വിശ്വാസത്തിന് തെറ്റായ വിശദീകരണങ്ങൾ നൽകി സഭയിൽ നിന്ന് വേർപിരിഞ്ഞു പോയി. ചിലർ വ്യത്യസ്തമായ വ്യാഖ്യാനങ്ങളിൽ മുറുകെപ്പിടിച്ച് പല സമൂഹങ്ങളായി പിരിഞ്ഞു.

ഭാഷ ഇതിൽ ഒരു പ്രധാന ഘടകമായിരുന്നു. ആദിമ ക്രിസ്ത്യാനികൾക്കിടയിൽ ഗ്രീക്ക്, ലത്തീൻ ഭാഷകൾക്ക് ശേഷം പ്രാധാന്യമുണ്ടായിരുന്ന ഭാഷയാണ് സുറിയാനി. ഈ ഭാഷയ്ക്ക് കിഴക്കൻ സുറിയാനി എന്നും പടിഞ്ഞാറൻ സുറിയാനി എന്നും രണ്ടു രൂപങ്ങൾ ഉണ്ടായി. ഈ രണ്ട് ഭാഷകൾ ആരാധനയ്ക്ക് ഉപയോഗിച്ചിരുന്ന സഭകൾക്കിടയിൽ വിശ്വാസത്തിന്റെ വ്യാഖ്യാനം സംബന്ധിച്ച് ചില വ്യത്യാസങ്ങളും കാലക്രമത്തിൽ ഉണ്ടായി. ഉദാഹരണത്തിന് കിഴക്കൻ സുറിയാനി സംസാരിച്ചിരുന്ന സഭകളിൽ യേശുവിനെ ഒരു മനുഷ്യനെന്ന നിലയിൽ മനസ്സിലാക്കാൻ കൂടുതൽ കരുതലുണ്ടായി. പടിഞ്ഞാറൻ സുറിയാനി സംസാരിച്ചിരുന്ന സഭകളിൽ യേശുവിന്റെ ദൈവസ്വഭാവം ഊന്നിപ്പറയാനാണ് ശ്രമിച്ചത്. ഈ രണ്ട് സമീപനങ്ങളും ഒരുമിച്ചു ചേരുമ്പോഴാണ് യേശുവിനെ ക്കുറിച്ചുള്ള ചിത്രം പൂർത്തിയാകുന്നത് എന്ന് കൂട്ടുകാർക്കറിയാമല്ലോ. കാരണം യേശു മനുഷ്യനും ദൈവവുമാണ്: മനുഷ്യനായി ജനിച്ച ദൈവപുത്രനാണ്.



തോമാശ്ലീഹാ കേരളത്തിൽ ആദ്യം സ്ഥാപിച്ച ആരാധനാ സമൂഹങ്ങളിലുണ്ടായിരുന്ന പലരും പേർഷ്യയിൽ നിന്ന് കുടിയേറി പാർത്തവരായിരുന്നു. പേർഷ്യൻ പ്രദേശത്ത് രൂപപ്പെട്ട സഭയുമായുള്ള കൂട്ടായ്മയിലാണ് ഇന്ത്യയിൽ വിശ്വാസി സമൂഹം സഭയായി നിലനിന്നിരുന്നത്. പേർഷ്യൻസഭ ആരാധനയ്ക്ക് ഉപയോഗിച്ചിരുന്ന കിഴക്കൻ സുറിയാനി ആണ് ഈ സമുദായത്തിന്റെ ആരാധനാഭാഷ ആയത്. പതിനാറ് നൂറ്റാണ്ടുകൾ കേരള സഭ അങ്ങനെ നിലനിന്നു.

ഏതാണ്ട് അഞ്ഞൂറുവർഷം മുൻപാണ് പോർച്ചുഗീസുകാർ കവച്ചവടത്തിനായി കേരളത്തിൽ എത്തിയതും ഇവിടെ അധികാരം സ്ഥാപിച്ചതും. അവരോടൊപ്പം പടിഞ്ഞാറു നിന്ന് സുവിശേഷം പ്രചരിപ്പിക്കാൻ വൈദികരും എത്തി. ലത്തീൻ ആരാധനാക്രമം മാത്രം പരിചയമുണ്ടായിരുന്ന ഈ വൈദികർക്ക്

ഇവിടെയുണ്ടായിരുന്ന സുറിയാനി ഭാഷയിലെ ആരാധനയും ഇവരുടെ ആചാരങ്ങളും മനസ്സിലായില്ല. ഉദാഹരണത്തിന്, സുറിയാനി സഭയിൽ നോമ്പുകൾ കൂടുതലുണ്ട്. പള്ളികളിൽ രൂപങ്ങൾക്കും ചിത്രങ്ങൾക്കും അധികമായി വിശുദ്ധ കുരിശിനാണ് പ്രാധാന്യം നൽകിയിരുന്നത്. ഇങ്ങനെയുള്ള വ്യത്യാസങ്ങൾ ലത്തീൻ വൈദികർ തിരുത്താൻ ശ്രമിച്ചു. എന്നു മാത്രമല്ല, തോമാ ശ്ലീഹായുടെ പിന്തുടർച്ച അവകാശപ്പെട്ടിരുന്ന ഇവിടുത്തെ സഭാഭരണക്രമമവും അവർ മാറ്റാൻ ശ്രമിച്ചു.

സുറിയാനി പാരമ്പര്യക്കാരായ ക്രിസ്ത്യാനികൾ ഒരുമിച്ചുകൂടി ഇനിയും ലത്തീൻ വൈദികരുടെ ഭരണത്തിൽ കീഴിൽ കഴിയുകയില്ല എന്ന് പ്രതിജ്ഞ ചെയ്തു. ഈ സംഭവമാണ് **കൂനൻ കുരിശു** സത്യം എന്ന് അറിയപ്പെടുന്നത്. 1653-ൽ ആയിരുന്നു ഇത്. ഈ സംഭവത്തിനുശേഷം ലത്തീൻ വൈദിക മേലധ്യക്ഷ്യന്മാരുമായി രമ്യപ്പെട്ട സുറിയാനിക്കാരാണ് ഇന്നത്തെ **സീറോ മലബാർ സഭ**. കിഴക്കൻ (കൽദായ) സുറിയാനി സഭയുടെ ആരാധന രീതികൾ അവർ തുടരുന്നു.

സുറിയാനി സഭയുടെ പാരമ്പര്യങ്ങൾ കാത്തുസൂക്ഷിക്കാനായി സ്വതന്ത്രരായി നിൽക്കാൻ തീരുമാനച്ചവർ പടിഞ്ഞാറൻ സുറിയാനി സഭയിൽ നിന്നുള്ള വൈദിക മേലധ്യക്ഷന്മാരെ സ്വീകരിച്ചു. കാലക്രമത്തിൽ പടിഞ്ഞാൻ സുറിയാനി ആരാധനക്രമവും, സവിശേഷമായ വിശ്വാസ വ്യാഖ്യാനവും സ്വീകരിച്ചു. പുതിയ ആരാധനാ ഭാഷയും രീതികളും സ്വീകരിച്ചതുകൊണ്ട് അവരെ മറ്റു സുറിയാനിക്കാർ **പുത്തൻകൂറ്റുകാർ** എന്ന് വിളിച്ചു. ഈ വിഭാഗം പിൽക്കാലത്ത് സ്വയം വിളിച്ചത് **മലങ്കര സഭ** എന്നാണ്.

1750-നുശേഷം മലങ്കര സഭ കൂടുതലായി അന്ത്യോഖ്യായിലുള്ള യാക്കോബായ പാത്രിയാർക്കിസിന്റെ നേരിട്ടുള്ള ഭരണത്തിലായി. ഈ പുതിയ നേതൃത്വവുമായി പൊരുത്തപ്പെടുന്നതിൽ ഉണ്ടായ അനവധിയായ പ്രശ്നങ്ങൾ സഭയിൽ കൂടുതൽ വിഭജനങ്ങൾക്ക് വഴി തെളിച്ചു. പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനം മാർതോമാ സഭയും ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഇന്ത്യൻ ഓർത്തഡോക്സ് സഭയും ഉണ്ടായി.

പല സംസ്കാരങ്ങളിൽ ദൈവാലയ നിർമ്മിതിക്ക് പല മാതൃകകൾ ഉപയോഗിക്കുന്നു. ഇപ്പോൾ ഈ മാതൃകകൾ എല്ലായിടത്തും ഉപയോഗിക്കുന്നുണ്ട്. പള്ളികളുടെ ആകൃതികൾ പലതാണെങ്കിലും അവയിലെല്ലാം ആരാധിക്കുന്ന ജനം ഒരേ സഭയിലെ അംഗങ്ങളായിരിക്കാം. ബാഹ്യസ്വഭാവങ്ങളിലല്ല, വിശ്വാസത്തിൽ വ്യത്യാസവും സാഹോദര്യത്തിൽ കുറവും ഉണ്ടാകുമ്പോഴാണ് സഭയിൽ യഥാർത്ഥത്തിൽ വിഭജനം ഉണ്ടാകുന്നത്.











മാർത്തോമാ സഭ ഇംഗ്ലണ്ടിൽ നിന്ന് വന്ന പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ സ്വാധീനത്തിൽ ആരാധനാക്രമത്തിൽ ചെറിയ മാറ്റങ്ങൾ വരുത്തി. ഓർത്തഡോക്സ് സഭ അന്ത്യോഖ്യയുടെ ഭരണ മേൽക്കോയ്മ സ്വീകരിച്ചില്ലെങ്കിലും അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യം കൂടുതൽ മനസ്സിലാക്കുന്നതിനും ഉൾകൊള്ളുന്നതിനും ശ്രമിച്ചു. ഈ വിഭാഗത്തിൽ നിന്നാണ് 1930-ൽ ദൈവദാസൻ മാർ ഈവാനിയോസ് കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടത്.

## നിങ്ങൾക്കറിയാമോ?

### നമ്മുടെ മലങ്കര ആരാധനാ ക്രമം ഉപയോഗിക്കുന്ന അഞ്ച് സഭകളാണ് കേരളത്തിൽ ഉള്ളത്

- മലങ്കര യാക്കോബായ സുറിയാനി സഭ: അന്ത്യോഖ്യാ കേന്ദ്രമായ യാക്കോബായ സുറിയാനി സഭയുടെ സ്വയംഭരണാവകാശമുള്ള ഇന്ത്യൻ ഭാഗം. കേരളത്തിലെ ആസ്ഥാനം എറണാകുളത്തിന് അടുത്തുള്ള പുത്തൻകുരിശ്.
- തൃശൂരിനടുത്ത് അഞ്ഞൂർ എന്ന പ്രദേശത്ത് സ്വാധീനമുള്ള തൊഴിയൂർ സഭ. ഇത് 1772-ൽ യാക്കോബായ വിശ്വാസത്തിന്റെ ഒരു സ്വതന്ത്ര കൈവഴിയായി സ്ഥാപിക്കപ്പെട്ടതാണ്.
- മലങ്കര മാർതോമാ സുറിയാനി സഭ: ആംഗ്ലിക്കൻ സഭയുടെ സ്വാധീനത്തിൽ ആചാരങ്ങളിൽ ചെറിയ മാറ്റങ്ങൾ വരുത്തി 1875-നുശേഷം ക്രമേണ പിരിഞ്ഞ് സ്വതന്ത്രസഭാവിഭാഗമായി.
- കോട്ടയം ആസ്ഥാനമായ ഇന്ത്യൻ ഓർത്തഡോക്സ് സഭ. 1910-12 കാലയളവിൽ അന്ത്യോഖ്യായുടെ ഭരണ നേതൃത്വത്തിൽ നിന്ന് സ്വതന്ത്രമായി നിലകൊള്ളാൻ ആഗ്രഹിച്ച യാക്കോബായക്കാരാണ് ഈ സഭയിലെ ആദ്യ അംഗങ്ങൾ. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ഈ ആദ്യ അംഗങ്ങളിൽ പ്രമുഖനായിരുന്നു.
- മലങ്കര സുറിയാനി കത്തോലിക്കാ സഭ.

**ശ്രദ്ധിക്കാൻ :** കത്തോലിക്കാ സഭയിൽ ഇരുപത്തിനാല് വ്യക്തിഗത സഭകളുണ്ട്. ഇതിൽ ലത്തീൻ റീത്ത് പടിഞ്ഞാറൻ യൂറോപ്പിലും, യൂറോപ്യൻ സ്വാധീനത്തിൽ സഭ രൂപപ്പെട്ട മറ്റിടങ്ങളിലും വ്യാപിച്ചിരിക്കുന്നു. ഇരുപത്തിമൂന്ന് സഭകൾ കിഴക്കൻ ആരാധനാ പാരമ്പര്യങ്ങൾ പിന്തുടരുന്നു. ഇക്കൂട്ടത്തിൽ പതിനാല് സഭകൾ ബൈസന്റൈൻ (ഗ്രീക്ക്) ആരാധന പാരമ്പര്യത്തിലുള്ളവരാണ്. അന്ത്യോഖ്യൻ ആരാധന പാരമ്പര്യമുള്ള മൂന്ന് സഭകളാണുള്ളത്: മാറോനീത്ത സഭ (ലെബനൻ): സിറിയൻ കത്തോലിക്കാ സഭ (സിറിയ): മലങ്കര സുറിയാനി കത്തോലിക്കാ സഭ.

അന്ത്യോഖ്യൻ ആരാധാനാ ക്രമം ഉള്ള മൂന്ന് കത്തോലിക്കാ ഹയരാർക്കികൾ കത്തോലിക്കാ കൂട്ടായ്മയിൽ തന്നെ ഉണ്ട്. വിശ്വാസത്തിലും ആരാധനാപരമായ കൂട്ടായ്മയിലും ഐക്യമുണ്ടെങ്കിൽ ആരാധനാ പാരമ്പര്യത്തിലോ ഭാഷയിലോ സംസ്കാരത്തിലോ സഭാ ഭരണക്രമത്തിലോ ഉള്ള വ്യത്യാസങ്ങളൊന്നും സഭയുടെ ഐക്യത്തിന് തടസ്സമല്ല.

**അന്വേഷിക്കാൻ :** നിങ്ങളുടെ പ്രദേശത്തുള്ള ക്രൈസ്തവ ദേവാലയങ്ങളുടെ ലിസ്റ്റ് തയ്യാറാക്കുക. അതിൽ മറ്റു കത്തോലിക്കാ ദേവാലയങ്ങൾ ഏതൊക്കെ: മലങ്കര ആരാധനാ ക്രമം പിന്തുടരുന്ന ദേവാലയങ്ങൾ ഉണ്ടോ മുതലായ കാര്യങ്ങൾ ശ്രദ്ധിച്ച് മനസ്സിലാക്കുക.

## പാഠം 3

# അനുരഞ്ജനത്തിന്റെ വഴി

**(വായന : അപ്പ.പ്ര. 15.1–12.** *സഭയിൽ പ്രധാനപ്പെട്ട ഒരു വിഷയത്തെപ്പറ്റി അഭിപ്രായ വ്യത്യാസമുണ്ടാകുമ്പോൾ ആദിമ സഭ എന്താണ് ചെയ്തതെന്ന് ഇവിടെ വിശദീകരിക്കുന്നു. സഭയുടെ അധ്യക്ഷന്മാർ ഒരുമിച്ചുവരികയും പരസ്പരം കേട്ട് എല്ലാവർക്കും സ്വീകാര്യവും ദൈവം അംഗീകരിച്ചതുമായ തീരുമാനത്തിൽ എത്തുകയും ചെയ്തു. ദൈവം ക്രമീകരിച്ച നേതൃത്വമാണ് സഭയുടെ ഐക്യത്തിന്റെ പ്രധാന ശക്തി.*)

1653-ൽ കേരളസഭയിലുണ്ടായ ആദ്യത്തെ വിഭജനം സുറിയാനി സഭയുടെ പാരമ്പര്യങ്ങൾ സംരക്ഷിക്കാൻ വേണ്ടിയുള്ള ശ്രമങ്ങളുടെ അനന്തരഫലമായിരുന്നു. എന്നാൽ ആദ്യത്തെ വിഭജനത്തിനുശേഷം അനുരഞ്ജനത്തിന് തയ്യാറാകാതെയിരുന്ന പുത്തൻകൂറ്റുകാരുടെ ഇടയിൽ പലകാരണങ്ങൾ കൊണ്ട് വിഭജനങ്ങൾ ആവർത്തിക്കുന്നതാണ് നാം കാണുന്നത്.

യാക്കോബായ സഭയും മാർത്തോമാ സഭയും തമ്മിൽ പിരിഞ്ഞപ്പോഴും, പിന്നീട് ഓർത്തഡോക്സ് വിഭാഗം വേർപിരിഞ്ഞപ്പോഴും, പള്ളികളും സ്ഥാപനങ്ങളും സ്വന്തമാക്കാനുള്ള കലഹങ്ങളും കേസുകളും ധാരാളമുണ്ടായി. സഭയ്ക്കുള്ളിൽ സമാധാനം ഇല്ലാതാവുകയും ആത്മീയകാര്യങ്ങളിലുള്ള ശ്രദ്ധ കുറയുകയും ചെയ്തു.

ഈ കാലയളവിൽ സഭയിലെ സാഹചര്യങ്ങൾ പഠിച്ചുകൊണ്ടിരുന്ന ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്, ഈ കലഹങ്ങളെ പ്രതി വലിയ വേദന അനുഭവിച്ചിരുന്നു. അന്നത്തെ ഓർത്തഡോക്സ് സഭയിലെ മെത്രാനായിരിക്കുമ്പോൾ (1925-1930) അദ്ദേഹം മലങ്കര സഭയിലെ മൂന്നു കുറവുകൾ ചൂണ്ടിക്കാണിക്കുന്നുണ്ട്.



1. സഭയിൽ എല്ലാവരും ഒന്നായിരിക്കണം എന്നതാണ് കർത്താവ് അപ്പസ്തോലന്മാർക്ക് നൽകിയ കല്പന. കർത്താവ് ഒരു സഭ മാത്രമേ സ്ഥാപിച്ചിട്ടുള്ളു. അതിൽ പിന്നീട് ഉണ്ടായ വിഭാഗങ്ങളെല്ലാം മനുഷ്യർ തമ്മിൽ കലഹിച്ചതിന്റെ ഫലമായി ഉണ്ടായതാണ്. സംസ്കാരത്തിലും ഭാഷയിലും ആരാധനാ രീതിയിലും ഒക്കെ വ്യത്യാസമുണ്ടെങ്കിലും എല്ലാ പ്രദേശങ്ങളിലും ഉള്ള സഭകൾക്ക് പരസ്പരം സഹകരിച്ച് സാഹോദര്യത്തിൽ ജീവിക്കാൻ സാധിക്കും.
2. കലഹങ്ങളിൽ പെട്ടുപോകുന്നതുകൊണ്ട് നമ്മുടെ സഭയിൽ ആത്മീയകാര്യങ്ങളിലുള്ള ശ്രദ്ധ കുറഞ്ഞുപോയിരുന്നു. കൂദാശകൾ ഭക്തിപൂർവ്വം സ്വീകരിച്ചു ജീവിക്കുന്നതിനും ഒരു മനസ്സായി പ്രാർത്ഥിക്കുന്നതിനും അനുയോജ്യമായ സാഹചര്യങ്ങൾ അന്ന് സഭാസമൂഹങ്ങളിൽ കുറവായിരുന്നു. കലഹങ്ങളിൽ നിന്ന് ശ്രദ്ധതിരിച്ച് ആത്മീയ വളർച്ചയിൽ ശ്രദ്ധിക്കാൻ ഉതകുന്ന അന്തരീക്ഷം ഇടവകകളിൽ ഉണ്ടാകണം. ഈ ഉദ്ദേശ്യം സഫലമാക്കുന്നതിനാണ് അദ്ദേഹം ബഥനിപ്പള്ളികൾ സ്ഥാപിച്ച് അവയിൽ കൂടുതൽ ആത്മീയമായ ഒരു ജീവിതശൈലി പ്രോത്സാഹിപ്പിച്ചത്.

3. കലഹങ്ങൾ കാരണം സുവിശേഷം പ്രസംഗിക്കാൻ എല്ലാവർക്കും ഉള്ള ചുമതല വേണ്ട രീതിയിൽ നിർവഹിക്കാൻ മലങ്കര സഭയ്ക്ക് സാധിക്കാതെ വന്നു. മാർതോമാ ശ്ലീഹായിൽ നിന്ന് നമ്മുടെ സഭ സുവിശേഷം സ്വീകരിച്ചിട്ട് രണ്ടായിരം വർഷം കഴിയുന്നു. എന്നിട്ടും നമ്മുടെ രാജ്യത്തിലെ ബഹുഭൂരിപക്ഷം പേരും യേശുവിന്റെ സ്നേഹം അറിഞ്ഞിട്ടില്ലാത്തവരാണ്. ഇതിനുള്ള കാരണം യേശുവിനെക്കുറിച്ച് സംസാരിക്കാൻ ക്രിസ്ത്യാനികളായ നാം വേണ്ടത്ര ശ്രദ്ധിച്ചിട്ടില്ല എന്നതാണ്. കക്ഷിവഴക്കുകളും തർക്കങ്ങളും നിർത്തി കൂടുതൽ ആളുകളോട് കർത്താവിനെപ്പറ്റി സംസാരിക്കുന്ന ഒരു സമൂഹമായി നാം മാറണം എന്ന് മാർ ഈവാനിയോസ് പിതാവ് ആഗ്രഹിച്ചു.

ഈ മൂന്നു പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്താൻ മാർ ഈവാനിയോസ് പിതാവ് ശ്രമിച്ചു. കർത്താവിന്റെ കാലം മുതൽ നിലനിൽക്കുന്ന ഏക അപ്പസ്തോലിക സഭയായ കത്തോലിക്ക സഭയുമായി കൂട്ടായ്മയിൽ പ്രവേശിക്കുവാൻ അദ്ദേഹം അന്നത്തെ ഓർത്തഡോക്സ് സഭയിലെ നേതൃത്വത്തിൽ ഉള്ളവരെ പ്രോത്സാഹിപ്പിച്ചു. സഭയിലെ ആത്മീയ ജീവിതത്തിനു ഉണർവ് നൽകുന്നതിന് ആളുകളെ വിശുദ്ധ കുർബാനയിലേക്കും വിശുദ്ധ കുമ്പസാരത്തിലേക്കും കൂടുതൽ അടുപ്പിക്കുന്നതിന് കർമപദ്ധതികൾ നടപ്പിലാക്കി. അദ്ദേഹം സ്ഥാപിച്ച ബഥനി ആശ്രമം ഇത്തരം പ്രവർത്തനങ്ങളിലായിരുന്നു. കൂടുതൽ



ശ്രദ്ധിച്ചിരുന്നത്. അതുപോലെ യേശുവിനെ അറിഞ്ഞിട്ടില്ലാത്ത ആളുകളുടെ ഇടയിൽ, പ്രത്യേകിച്ച് പാവങ്ങളുടെ ഇടയിൽ, സുവിശേഷം അറിയിക്കുന്നതിന് അദ്ദേഹം മുന്നിട്ടിറങ്ങി.

ഈ ശ്രമങ്ങളുടെ തുടർച്ചയായിട്ടാണ് **1930 – ൽ** അദ്ദേഹം കത്തോലിക്കാ സഭയുമായി കൂട്ടായ്മയിൽ പ്രവേശിച്ചത്. കൂനൻകുരിശിൽ ആരംഭിച്ച കക്ഷി വഴക്കുകൾ അവസാനിപ്പിച്ച് മാർത്തോമ്മാ ക്രിസ്ത്യാനികൾ എല്ലാവരും ഒരു കുടുംബമായി ദൈവത്തെ ആരാധിക്കുന്നതിനുള്ള വഴി അദ്ദേഹം മറ്റുള്ളവർക്ക് കാണിച്ചു കൊടുക്കുകയായിരുന്നു.

ആയിരക്കണക്കിന് ആളുകൾ -- യാക്കോബായ, ഓർത്തഡോക്സ്, മാർതോമാ സഭകളിലെ വൈദികരും വിശ്വാസികളും – ഈ സന്ദേശം സ്വീകരിച്ച് കത്തോലിക്കാ സഭയുമായി ഐക്യപ്പെട്ടു. ഇങ്ങനെ വീണ്ടും കത്തോലിക്കാ സഭയിലെത്തിയവർക്കായി **1932 – ൽ** സീറോ - മലങ്കര ഹയരാർക്കി സ്ഥാപിക്കപ്പെട്ടു.

ഹയരാർക്കി എന്നാൽ സഭയിൽ നേതൃത്വം നൽകുന്നതിനായി സ്ഥാപിക്കപ്പെട്ട ദൈവികമായ ക്രമം എന്നാണ് അർത്ഥം. അപ്പസ്തോലന്മാരുടെ പിൻഗാമികളായ മെത്രാന്മാരാണ് ഈ ഹയരാർക്കിയുടെ ഉയർന്ന ശ്രേണി. വൈദികരും ശെമ്മാശ്ശന്മാരും മെത്രാന്മാരുടെ ശുശ്രൂഷകളിൽ പങ്കുവഹിച്ച് അവരെ സഹായിക്കുന്നു. അഭിഷേകം സ്വീകരിച്ച ശുശ്രൂഷകരോടൊപ്പം സമർപ്പിതരായ സന്യസ്തരും പ്രത്യേക വരങ്ങൾ ലഭിച്ച കുടുംബസ്ഥരായ വിശ്വാസികളും ഈ ശുശ്രൂഷകളിൽ സഹായിക്കുന്നുണ്ട്. എല്ലാവരും ഒരുമിച്ച്, ഓരോരുത്തരും അവരവരുടെ പദവി അനുസരിച്ചുള്ള ശുശ്രൂഷകൾ ചെയ്യുമ്പോൾ ലോകമെങ്ങുമുളള ക്രൈസ്തവ സമൂഹങ്ങളെ ഒറ്റ കൂട്ടായ്മയായി നിറുത്തുന്ന വലിയ ശക്തിയായി ഹയരാർക്കി മാറുന്നു.

### ഒരുമിച്ച് പാടാൻ

"തിരുസഭ ചൊന്നാൾ തൻ താർക്കികരോടേവം" എന്ന ഗാനം, മേൽപ്പട്ടക്കാർ സ്ലീബാ മുത്തിക്കുമ്പോൾ ആരാധനാ കൂട്ടായ്മകളിൽ പാടുന്നതാണ്. ആ ഗാനം പരിശോധിച്ച് നിബിയന്മാരും ശ്ലീഹന്മാരും സഹദേന്മാരും വിശുദ്ധരും ചേർന്ന് സഭയെ പണിതുയർത്തുന്നത് എങ്ങനെ വിവിരിച്ചിരിക്കുന്നു എന്ന് മനസ്സിലാക്കുക. നിബിയന്മാർ പണിതു എന്ന് പാട്ടിൽ പറഞ്ഞിരിക്കുന്നത് പഴയനിയമ കാലം മുതൽ അടയാളങ്ങളിലൂടെ സഭ രൂപപ്പെട്ടു എന്ന് കാണിക്കാനാണ്. മറ്റ് പ്രതിരൂപങ്ങ ളെല്ലാം കൂട്ടുകാർക്ക് മനസ്സിലാക്കാൻ എളുപ്പമുളള വയാണ്. സഭയാകുന്ന ഈ ദൈവഭവനം പണിതുയർത്തി യിരിക്കുന്ന കല്ലുകളാണ് നമ്മൾ ഓരോരുത്തരും (1 പത്രോ. 2:4-5) ഇക്കാര്യം ഈ ഗാനത്തോട് ചേർത്ത് ഓർക്കേണ്ടതാണ്. നിബിയർ ദൈവത്തിന്റെ തിരുവിഷ്ടം പ്രസംഗിച്ചും, ശ്ലീഹർ വചനം പഠിപ്പിച്ചും, വിശുദ്ധർ ജീവിത മാതൃകകൊണ്ടും, സഹദേന്മാർ വിശ്വാസത്തിന്റെ ഉറപ്പുകൊണ്ടും സഭയാകുന്ന ദൈവജനത്തെ ബലപ്പെടു ത്തുന്നു. ഈ ശുശ്രൂഷകളാണ് ഹയരാർക്കിയിലൂടെ സഭയിൽ തുടരുന്നത്.



ശ്ലീഹന്മാർ സഭയെ പണിതുയർത്തുന്നു എന്ന് സൂചിപ്പിക്കുന്ന ഐക്കൺ

**അന്വേഷിക്കാൻ** : നിങ്ങളുടെ ദേവാലയത്തിൽ വിശുദ്ധ കുർബാനയിലെ ഒന്നാം തുബ്ദേൻ (മധ്യസ്ഥപ്രാർത്ഥന) വായിക്കുമ്പോൾ പേരെടുത്തു പറയുന്ന പിതാക്കന്മാർ ആരൊക്കെ? അവർ ഹയരാർക്കിയിൽ പരസ്പരം എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു? ആ പ്രാർത്ഥനയിൽ പേരെടുത്തു പറയാതെ സ്ഥാനം വഴി ഓർക്കുന്ന സഭാശുശ്രൂഷകർ ആരൊക്കെ?

സ്ഥാനം വഴി ഓർക്കുന്ന ശുശ്രൂഷകരെക്കുറിച്ച് പള്ളിയിൽ വായിക്കുമ്പോൾ നിങ്ങൾ ഓരോരുത്തരും വ്യക്തിപരമായി പ്രാർത്ഥനയിൽ ഓർക്കാൻ കടപ്പെട്ടവരുടെ ഒരു ലിസ്റ്റ് തയ്യാറാക്കുക. ഉദാഹരണത്തിന് നിങ്ങളുടെ വീടുമായോ ഇടവകയുമായോ ബന്ധപ്പെട്ട പിതാക്കന്മാർ, നിങ്ങളുടെ വികാരിയച്ചൻ, നിങ്ങളോട് ബന്ധമുള്ള മറ്റു വൈദികരും സന്യസ്തരും (ദയറായക്കാർ), ശെമ്മാശ്ശന്മാർ മുതലായവർ

## പാഠം 4

# കൂട്ടായ്മയുടെ ക്രമം

(**വായന** : **അപ്പ. പ്ര. 6:1 – 7.** *ആദിമ സഭയിൽ ശുശ്രൂഷയുടെ ഒരു പുതിയ സാഹചര്യം ഉണ്ടാകുമ്പോൾ അപ്പസ്തോലന്മാർ സഭയിൽ പുതിയ ശുശ്രൂഷികളെ നിയോഗിക്കുന്നു. ഗ്രീക്ക് ഭാഷ സംസാരിച്ചിരുന്നവരുടെ ആവശ്യങ്ങൾ പരിഗണിച്ച് അവരുടെ ഇടയിൽ നിന്നാണ് പുതിയ ശുശ്രൂഷികളെ തെരഞ്ഞെടുക്കുന്നത്. സഭയിൽ എല്ലാ ജനവിഭാഗങ്ങളുടെയും പങ്കാളിത്തം ഉറപ്പാക്കുന്ന കൂട്ടായ്മയുടെ ക്രമം കൂടിയാണ് ഹയരാർക്കി.*)

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി – ആ പേരിൽ നമ്മുടെ സഭയുടെ ചരിത്രത്തെയും അതിന്റെ സവിശേഷമായ ദൗത്യത്തെയും സംബന്ധിച്ച് വലിയ സൂചനകൾ ഉണ്ട്. മലങ്കര എന്നത് മാർതോമ്മാ ക്രിസ്ത്യാനികളുടെ ഇടയിൽ നിന്ന് അന്ത്യോഖ്യൻ ആരാധനാ പൈതൃകം സ്വീകരിച്ച വിഭാഗത്തെ പൊതുവെ വിളിക്കുന്ന പേരാണ്. 'സുറയാനി' എന്ന വാക്ക് മാർതോമാ പാരമ്പര്യത്തിന്റെ ഭാഗമായി നമുക്ക് ലഭിച്ച സുറിയാനി സഭാ പൈതൃകത്തെ സചിപ്പിക്കുന്നു. കത്തോലിക്കാ എന്ന വാക്കിന്റെ അർത്ഥം എല്ലായിടത്തും ഉള്ളത് - സാർവ്വത്രികം - എന്നാണ്. അത് നമ്മുടെ സഭ ഉൾപ്പെട്ടിരിക്കുന്ന, എല്ലാ ദേശങ്ങളിലും, ക്രിസ്തുവിനുശേഷം എല്ലാ കാലങ്ങളിലും സത്യവിശ്വാസത്തിനു സാക്ഷിയായിരിക്കുന്ന ഏകസഭയെ സൂചിപ്പിക്കുന്ന വാക്കാണ്.



സുറിയാനി സഭയുടെ മല്പാൻ മാർ അപ്രേം
ഈ ചിത്രത്തിൽ അദ്ദേഹം ധരിച്ചിരിക്കുന്ന വേഷം
കല്ദായ സുറിയാനി സന്യാസവസ്ത്രമാണ്.

'മലങ്കര സുറിയാനി' എന്ന പ്രയോഗത്തിൽ നമ്മുടെ സഭയുടെ ചരിത്രമുണ്ട്. യേശുവിൽ വിശ്വസിക്കുന്ന എല്ലാവരും പൗലോസ് പറയുന്നതുപോലെ ഒരു ഭവനമാണ്. ഒരു വലിയ കുടുംബം. അതിന്റെ ഒരു പുരാതന തായ്‌വഴി ആണ് സുറിയാനി പാരമ്പര്യം. ഈ പാരമ്പര്യത്തിന് അപ്പസ്തോലന്മാരുടെ കാലത്തോളം തന്നെ പഴക്കമുണ്ട്. നമ്മുടെ കർത്താവും ശ്ലീഹന്മാരും സംസാരിച്ചിരുന്നത് സുറിയാനി ഭാഷയാണ്. (അറമായ എന്നായിരുന്നു ഈ ഭാഷ ആദ്യനൂറ്റാണ്ടുകളിൽ വിളിക്കപ്പെട്ടിരുന്നത്) രണ്ട് പ്രദേശങ്ങളിൽ ഈ ഭാഷ വ്യാപിച്ചു. പേർഷ്യൻ സാമ്രാജ്യത്തിലും സമീപത്തുണ്ടായിരുന്ന സിറിയയിലും. രണ്ടിടത്തും രണ്ടു രീതിയിൽ രണ്ടു തരം അക്ഷരമാലകളിൽ, ഒരേ ഭാഷ എഴുതാൻ തുടങ്ങി. പേർഷ്യയിൽ ഉപയോഗിച്ചിരുന്ന സുറിയാനി ഭാഷ കൽദായ സുറിയാനി എന്ന് വിളിക്കപ്പെട്ടു. ആ ഭാഷയിലുണ്ടായ ആരാധാനക്രമമാണ് കേരളത്തിൽ ആദ്യകാലം മുതൽ ഉണ്ടായിരുന്നത്. ചില മാറ്റങ്ങളോടെ ആ ക്രമം ഇപ്പോൾ സീറോ - മലബാർ സഭയിൽ നിലനിൽക്കുന്നു.

സിറിയായിലുള്ളവർ ഉപയോഗിച്ചിരുന്ന സുറിയാനി പടിഞ്ഞാറൻ സുറിയാനി എന്ന് അറിയ പ്പെട്ടു.

യാക്കോബായ വിശ്വാസം സ്വീകരിച്ച സുറിയാനി ക്കാർ ഈ ഭാഷയാണ് ആരാധനാക്രമ ഭാഷയായി ഉപയോഗിച്ചത്. അവരുടെ സഭാകേന്ദ്രം അന്ത്യോഖ്യ ആയിരുന്നു. അന്ത്യോഖ്യൻ സുറിയാനിയിൽ രൂപപ്പെട്ട ആരാധനക്രമമാണ് പതിനെട്ടാം നൂറ്റാണ്ടു മുതൽ മലങ്കര സഭ ഉപയോഗിക്കുന്നത്.

നമ്മുടെ സഭ ഭാരതത്തിൽ നിന്ന് അന്ത്യോഖ്യൻ ആരാധന പാരമ്പര്യം സ്വീകരിച്ച സഭയാണ് (മലങ്കര); നമ്മുടെ സഭ പൗസ്ത്യ സഭാ പാരമ്പര്യത്തിലെ പ്രധാന കൈവഴികളിൽ ഒന്നായ സുറിയാനി പാരമ്പര്യം ഉൾക്കൊള്ളുന്നു (സുറിയാനി). നമ്മുടെ സഭ ലോക മെമ്പാടുമുള്ള ക്രൈസ്തവ കൂട്ടായ്മയുടെ ഭാഗവു മാണ് (കത്തോലിക്കാ). ഈ സഭയുടെ നേതൃത്വ ക്രമീകര ണമാണ് മലങ്കര കത്തോലിക്കാ ഹയരാർക്കി. (സുറിയാനി പാരമ്പര്യം മലങ്കര എന്ന വാക്കിൽ സൂചിതമായ തുകൊണ്ട് 'സുറിയാനി' എന്ന പദം ഔപചാരികമല്ലാത്ത ഇടങ്ങളിൽ ഒഴിവാക്കാം)



**അന്ത്യോഖ്യൻ സുറിയാനി സഭയുടെ ആദ്യകാല നേതാവായിരുന്ന മാർ ഫീലക്സിനോസ്. അദ്ദേഹം ധരിച്ചിരിക്കുന്ന ശിരോവസ്ത്രം അന്ത്യോ ഖ്യൻ സുറിയാനി സന്യാസവസ്ത്രമാണ്.**

ഈ ഹയരാർക്കി സ്ഥാപിക്കപ്പെട്ടത് 1932 ജൂൺ പതിനൊന്നിനാണ്. ഭാഗ്യസ്മരണാർഹനായ പതിനൊന്നാം പീയൂസ് മാർപാപ്പയാണ് *ക്രിസ്തോ പാസ്തോരും പ്രിൻചിപി* എന്ന തിരുവെഴുത്ത് വഴി മലങ്കര കത്തോലിക്കാ ഹയരാർക്കിക്ക് അംഗീകാരം നൽകിയത്. സഭയുടെ ഔപചാരിക രേഖകളിൽ കൂടുതൽ പ്രധാന്യമുള്ളവ അവയുടെ ആദ്യവാക്കുകളാലാണ് അറിയപ്പെടുന്നത്. *ക്രിസ്തോ പാസ്തോരും പ്രിൻചിപി* എന്നാൽ 'ഇടയന്മാരുടെ തലവനായ ക്രിസ്തുവിനാൽ' എന്നാണ് അർത്ഥം. ഹയരാർക്കി സ്ഥാപിക്കപ്പെട്ടത് 1932 ലാണെന്ന് പറയുമ്പോൾ നമ്മുടെ സഭ അന്നു സ്ഥാപിക്കപ്പെട്ടു എന്നല്ല അർത്ഥം. നമ്മുടെ സഭ, മാർതോമാ പാരമ്പര്യമുള്ള ഭാരതക്രൈസ്തവരുടെ കൂട്ടായ്മ, രണ്ടായിരം വർഷത്തോളം പഴക്കമുള്ളതാണ്. ഈ സഭയിൽ നിന്ന് അന്ത്യോഖ്യൻ ആരാധന രീതി സ്വീകരിച്ചവർക്കായി കത്തോലിക്കാസഭയുടെ കൂട്ടായ്മയിൽ ഒരു അജപാലന ക്രമം സ്ഥാപിക്കപ്പെട്ടത് 1932 - ലാണെന്ന് മാത്രം. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് കത്തോലിക്കാ കൂട്ടായ്മയിലേക്ക് പ്രവേശിച്ചതിനുശേഷമാണ് മലങ്കരക്കാർ (അന്ത്യോഖ്യൻ ആരാധനക്രമം സ്വീകരിച്ച മാർത്തോമ്മാ ക്രിസ്ത്യാനികൾ) കൂടുതലായി കത്തോലിക്കാ സഭയിലേക്ക് വരാൻ തുടങ്ങിയത്. പുനരൈക്യപ്രസ്ഥാനത്തിനു തുടക്കം കുറിച്ച ആളെന്ന പോലെ, നമ്മുടെ ഹയരാർക്കിയുടെ ആദ്യ തലവനും ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ആയിരുന്നു.



മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ റോമിൽ മറ്റ് പൗരസ്ത്യ സഭാതലവന്മാരോടൊപ്പം

കത്തോലിക്കാ സഭയെന്ന വലിയ കൂട്ടായ്മയിലേക്ക് മലങ്കര സഭ വീണ്ടും പ്രവേശിച്ച സംഭവമാണല്ലോ പുനരൈക്യം. ഈ കൂട്ടായ്മയുടെ ജീവിതത്തിന് സഭ നൽകിയ ഔപചാരികമായ അംഗീകാരമാണ് ഹയരാർക്കിയുടെ സ്ഥാപനം എന്നു പറയാം.



**വായിക്കാൻ : 1932 ഏപ്രിൽ 26-നു പരിശുദ്ധ പീയൂസ് പതിനൊന്നാമൻ മാർപാപ്പായെ ആദ്യമായി നേരിൽ സന്ദർശിച്ചതിന്റെ വിവരണം മാർ ഈവാനിയോസ് പിതാവിന്റെ സ്വന്തം വാക്കുകൾ ചേർത്ത് ജീവചരിത്രത്തിൽ നൽകിയിട്ടുണ്ട്; അത് നമുക്ക് വായിക്കാം.**

*"ഞാൻ റോമിൽ എത്തിയ ഉടൻ തന്നെ മാർപാപ്പാ തിരുമേനിയുമായി ഒരു രഹസ്യസന്ദർശനം നടത്തുന്നതിനുള്ള അനുവാദം എനിക്ക് ലഭിച്ചു. പരിശുദ്ധ പിതാവിന്റെ തൃക്കരങ്ങൾ ചുംബിച്ചുകൊണ്ട് എന്റെ സ്നേഹവികാരങ്ങൾ ആദ്യമായി ഞാൻ പ്രകടിപ്പിച്ചു. തൽക്ഷണം എന്നെ ആലിംഗനം ചെയ്ത് അദ്ദേഹത്തിന്റെ വക്ഷസ്സോട് എന്നെ ചേർത്തുപിടിച്ചുകൊണ്ട് പരിശുദ്ധ പിതാവ് കല്പിച്ചു "താങ്കൾ എന്റെ പ്രിയപുത്രനാകുന്നു" (You are my good son) തുടർന്ന് ദീർഘനേരം ഹൃദയംഗമമാംവിധം സംഭാഷണം നടത്തി. അങ്ങനെ ലോകമെങ്ങുമുള്ള കത്തോലിക്കാവിശ്വാസികളോടും അവരുടെ മെത്രാന്മാരോടും പരിശുദ്ധപിതാവിന് ഉണ്ടെന്ന് പറഞ്ഞുകേട്ടിട്ടുള്ള അത്യഗാധമായ സ്നേഹവാത്സല്യങ്ങൾ യാഥാർത്ഥ്യം തന്നെ ആണെന്നുള്ള സത്യം എനിക്ക് അനുഭവബോധ്യമായിത്തീർന്നു.*

*എന്റെ മിഷ്യന്റെ സംരക്ഷകനായി ഒരു വിശുദ്ധനെ നൽകണമെന്ന് ഞാൻ പരിശുദ്ധപിതാവിനോട് അഭ്യർത്ഥിച്ചു. ഉടൻ തന്നെ "അപ്പസ്തോലപ്രമുഖനും റോമിന്റെ ഒന്നാമത്തെ മെത്രാനും സംരക്ഷകനുമായ വിശുദ്ധ പത്രോസ് തന്നെയാകട്ടെ" എന്ന് തിരുമനസ്സുകൊണ്ട് അരുളിച്ചെയ്തു".*

ഈ സന്ദർശനം കഴിഞ്ഞ് യാത്ര പറയുന്നതിനു മുൻപ് തന്റെ മിഷ്യന്റെ അഭിവൃദ്ധിക്കുവേണ്ടി ഒട്ടേറെക്കാര്യങ്ങൾക്കുള്ള അനുവാദം പരിശുദ്ധപിതാവ് നൽകണമെന്ന് മാർ ഈവാനിയോസ് അഭ്യർത്ഥിക്കുകയുണ്ടായി. അടുത്ത സന്ദർശനാവസരത്തിൽ അവയെല്ലാം എഴുതി സമർപ്പിക്കണമെന്ന് പരിശുദ്ധപിതാവ് കല്പിച്ചരുളിച്ചെയ്തു. അങ്ങനെ അന്നത്തെ സന്ദർശനം അവസാനിച്ചു.

ഈ വിവരണത്തിൽ അടുത്ത കൂടിക്കാഴ്ചയിൽ എഴുതി സമർപ്പിക്കാൻ മാർപാപ്പാ ആവശ്യപ്പെട്ട കാര്യങ്ങളിലൊന്നായിരുന്നു മലങ്കര ഹയരാർക്കിയുടെ സ്ഥാപനം. ആ ആഗ്രഹം ഉടൻ തന്നെ സാധിച്ചുകൊണ്ട് മാർപാപ്പാ വാക്കാൽ കല്പന നൽകുകയും ചെയ്തു– ആ വർഷം തന്നെ മെയ് രണ്ടിന്. ഔപചാരികമായ കല്പന നാം സൂചിപ്പിച്ചതു പോലെ ആ വർഷം ജൂണിലാണ് നൽകപ്പെട്ടത്.

**പ്രവർത്തിക്കാൻ:** വിശുദ്ധ യോഹന്നാൻ ശ്ലീഹാ എഴുതിയ സുവിശേഷത്തിന്റെ പതിനേഴാം അധ്യായം വായിക്കുക. അപ്പസ്തോലന്മാരുടെ ഗണം വിശ്വാസം, വിശുദ്ധി, പരസ്പരസ്നേഹം, ഐക്യം എന്നിവ പരിപാലി ക്കണമെന്നും അതുവഴി ക്രിസ്തുവിൽ മഹത്വം പ്രാപിക്കണം എന്നുമാണ് കർത്താവ് പ്രാർത്ഥിക്കുന്നത്. ഈ വിഷയങ്ങൾ എങ്ങനെ കർത്താവിന്റെ പ്രാർത്ഥനയിൽ ഉൾപ്പെടുത്തിയിരിക്കുന്നു എന്ന് ശ്രദ്ധിക്കുക.

**മനഃപാഠമാക്കാൻ** : യോഹ. 17: 21-22 നാം ഒന്നായിരിക്കുന്നതു പോലെ അവരും ഒന്നായിരിക്കേണ്ടതിന് അവിടുന്ന് എനിക്ക് നൽകിയ മഹത്വം അവർക്ക് ഞാൻ നൽകിയിരിക്കുന്നു. അവർ പൂർണ്ണമായും ഒന്നായിരിക്കേണ്ടതിന് ഞാൻ അവരിലും അവിടുന്ന് എന്നിലും ആയിരിക്കുന്നു.



## പാഠം 5

# നവതി എന്ന നിറവ്

(**വായന** :1 **പത്രോ. 5: 1–6.** *വിശുദ്ധ പത്രോസ് സഭയിലെ ശ്രേഷ്ഠന്മാർക്കും യുവജനങ്ങൾക്കും നൽകുന്ന ഉപദേശം ശ്രേഷ്ഠന്മാർ അവരുടെ ശുശ്രൂഷയിൽ ജാഗ്രതയും ഉൽസാഹവും കാണിക്കണം. അതുപോലെ മറ്റുള്ളവർ ശ്രേഷ്ഠന്മാരുടെ അധികാരം ദൈവികമാണെന്ന് മനസ്സിലാക്കി അവരെ അനുസരിക്കണം*).

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപിക്കപ്പെട്ടിട്ട് തൊണ്ണൂറ് വർഷങ്ങൾ തികയുന്നു. പുനരൈക്യത്തിന്റെ ശതാബ്ദി അടുത്തെത്തുന്നു. അനുഗ്രഹത്തിന്റെ ഈ കാലളവിൽ, കാതോലികമായ കൂട്ടായ്മയിൽ നമ്മുടെ സഭ അത്ഭുതകരമായ വളർച്ചയുടെ പാതയിലായിരുന്നു.

വിഭജനത്തിന്റെ പാത ഉപേക്ഷിച്ച് അനേകായിരങ്ങൾ കാതോലിക കൂട്ടായ്മയിലേക്ക് വരാൻ മലങ്കര കത്തോലിക്കാ സഭ നിമിത്തമായി. സുറിയാനി ആരാധനാക്രമം കൂടുതൽ നിറവോടെ സ്വാംശീകരിക്കാനും അതിന്റെ ആത്മീയമായ ശക്തി ജീവിതത്തിൽ പകർത്താനും ഈ സഭയ്ക്ക് സാധിച്ചിട്ടുണ്ട്. മാത്രമല്ല ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ ഈ സഭയുടെ ശുശ്രൂഷകർ സുവിശേഷ വേല ചെയ്ത് കർത്താവിന്റെ കരുണയുടെ വെളിച്ചം അനേകർക്ക് എത്തിച്ചു കൊടുക്കുന്നുണ്ട്. മാർ ഈവാനിയോസ് പിതാവ് മലങ്കര സഭയുടെ ചരിത്രത്തിൽ കണ്ടെത്തിയ വലിയ കുറവുകൾ (സംസർഗത്തിന്റെ കുറവ്, ആദ്ധ്യാത്മിക ജീവിതത്തിലുള്ള ശ്രദ്ധയുടെ കുറവ്, സുവിശേഷപ്രചാരണത്തിലുള്ള സമർപ്പണത്തിന്റെ കുറവ് – മൂന്നാം അധ്യായം നോക്കുക) നികത്തുന്നതിൽ വലിയ പങ്കുവഹിക്കുന്നതിന് നമ്മുടെ സഭയെ ദൈവം ശക്തിപ്പെടുത്തി.



ദിവംഗതനായ മാർ ബർണബാസ് തിരുമേനി ഡൽഹി മിഷനിൽ

നമ്മുടെ സഭയുടെ വളർച്ചയ്ക്ക് ലഭിച്ച പ്രത്യക്ഷമായ അംഗീകാരമാണ് 1932 മുതൽ പടിപടിയായി മലങ്കര കത്തോലിക്കാ ഹയരാർക്കി നേടിയെടുത്ത പ്രവർത്തനസ്വാതന്ത്ര്യം. എല്ലാ ക്രൈസ്തവരും എല്ലായിടത്തും അവരവർക്കിഷ്ടമുള്ളതു പോലെ ഇടവകകൾ സ്ഥാപിച്ചു പ്രവർത്തിക്കാൻ തുടങ്ങിയാൽ കൂട്ടായ്മകൾ തമ്മിൽ മത്സരങ്ങളും വഴക്കുകളും ഉണ്ടാകും. ഇത് ഒഴിവാക്കാനായി കത്തോലിക്കാ കൂട്ടായ്മയിൽ സഭകൾക്ക് പ്രവർത്തന പരിധികൾ നിശ്ചയിച്ചിട്ടുണ്ട്. 1932-ൽ നമ്മുടെ സഭ ഒരു മെത്രപ്പോലീത്തൻ ആർച്ചുബിഷപ്പിന്റെ നേതൃത്വത്തിലുള്ള സഭയായാണ് അംഗീകരിക്കപ്പെട്ടത്. മെത്രാപ്പോലീത്താ തലവനായുള്ള സഭകൾക്ക് അക്കാലത്ത് പരിമിതമായ പ്രവർത്തനസ്വാതന്ത്ര്യമേ ഉണ്ടായിരുന്നുള്ളു. കേരളത്തിന്റെ വടക്കൻ ജില്ലകളിലേക്ക് സ്വതന്ത്രമായി ഇടവകളും കൂട്ടായ്മകളും

സ്ഥാപിക്കുന്നിന് 1978-ൽ നമുക്ക് നിയമപരമായ സ്വാതന്ത്ര്യം ലഭിച്ചു. പിന്നീട് നമ്മുടെ സഭയുടെ ഭൂപ്രദേശത്തിന് പുറത്ത്, ഇന്ത്യയിലും വിദേശത്തുമുള്ള മലങ്കര കത്തോലിക്കരെ ഒരുമിച്ചു കൂട്ടുന്നതിനും ആരാധനാ കൂട്ടായ്മകൾ സംഘടിപ്പിക്കുന്നതിനും അനുവാദം ലഭിച്ചു. കത്തോലിക്കാ സഭയുടെ നിയമപരമായ ഘടനയ്ക്കുള്ളിൽ നമുക്ക് ലഭിച്ച് എല്ലാ അവസരങ്ങളും ഏറ്റവും നന്നായി ഉപയോഗപ്പെടുത്തുന്നതിന് നമ്മുടെ സഭാ നേതൃത്വത്തിന് സാധിച്ചു.

ഇന്ന് മലങ്കര സുറിയാനി കത്തോലിക്കാ സഭ ലോകത്തെമ്പാടും സാന്നിധ്യമുളള ഒരു സഭയാണ്. സാർവത്രിക സഭയുമായുള്ള സംസർഗത്തിൽ എല്ലായിടത്തുമുള്ള മലങ്കര മക്കളെ നമ്മുടെ ആരാധന പാരമ്പര്യത്തോട് ചേർത്ത് നിറുത്തുന്നതിനും അവരെ മലങ്കര കൂട്ടായ്മകളായി ഏകീകരിക്കുന്നതിനും നമുക്ക് നിയമവിധേയമായ അവകാശമുണ്ട്. 2015-നുശേഷം ഇന്ത്യയിൽ മുഴുവൻ സുവിശേഷം പ്രസംഗിക്കുന്നതിനും ഇടവക കൂട്ടായ്മകൾ സ്ഥാപിക്കുന്നതിനും നമ്മുടെ സഭയ്ക്ക് അവകാശവും സ്വാതന്ത്ര്യവുമുണ്ട്. നമ്മുടെ അനേകം വൈദികരും സന്യസ്തരും അൽമായ ശുശ്രൂഷകരും ഈ ജോലികളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നു. ലോകത്തെങ്ങും സാന്നിധ്യമുള്ള റോമൻ കത്തോലിക്കാ സഭയുടെ പിന്തുണ നമുക്ക് ഈ ശുശ്രൂഷകളിൽ വലിയ ശക്തിയാണ്.

പ്രവർത്തനപരിധിയുടെ കാര്യത്തിൽ മാത്രമല്ല, സ്വന്തം പ്രവർത്തനങ്ങൾ സ്വയം തീരുമാനിച്ച് നടപ്പിലാക്കുന്നതിനുള്ള അവകാശത്തിലും നമ്മുടെ ഹയരാർക്കി കൂടുതൽ ശക്തി നേടി. അപ്പസ്തോല പ്രമുഖരുടെ പാരമ്പര്യം അവകാശപ്പെടുന്ന ചില പുരാതന ക്രിസ്ത്രീയ കേന്ദ്രങ്ങളുണ്ട്. ജറുസലേം, അന്ത്യോഖ്യാ, റോം, അലക്സാണ്ട്രിയ, കോൺസ്റ്റാന്റിനോപ്പിൾ എന്നീ പട്ടണങ്ങളാണ് ഇവയിൽ പ്രധാനം. അപ്പസ്തോല സംഘത്തിന്റെ തലവനായ പത്രോസ് രക്തസാക്ഷിത്വം വരിച്ച റോം ഈ നഗരങ്ങളിൽ ആദ്യകാലം മുതലേ നായകസ്ഥാനം വഹിച്ചിരുന്നു. ഈ അഞ്ചു നഗരങ്ങളാണ് പരമ്പരാഗത പാത്രിയർക്കാ ആസ്ഥാനങ്ങൾ. പാത്രിയർക്കാ കേന്ദ്രങ്ങൾക്ക് പുറത്ത് ഒരു പുരാതന പാരമ്പര്യം സ്വയംഭരണാവകാശം നേടുമ്പോൾ ആ സ്ഥലത്തെ സഭാതലവനെ കാതോലിക്കാ എന്നു വിളിക്കുകയാണ് സുറിയാനി പാരമ്പര്യത്തിൽ ചെയ്തിരുന്നത്. റോമൻ കത്തോലിക്കാ നിയമവ്യവസ്ഥയിൽ ഇതിനു തുല്യമായ സ്ഥാനമാണ് മേജർ ആർച്ചുബിഷപ്പ്. പാത്രിയാർക്കീസിനു കീഴിലുള്ള സഭകളിലെപ്പോലെ സഭാഭരണക്രമവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ പൂർണ്ണമായ സ്വയംഭരണാവകാശം മേജർ ആർച്ചുബിഷപ്പിന്റെ സഭയ്ക്കും ഉണ്ട്. 2005-ൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തിക്കൊണ്ട് പരിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ കല്പന



പുറപ്പെടുവിച്ചു. നമ്മുടെ സഭാതലവൻ കത്തോലിക്കാ സഭാനിയമം അനുസരിച്ച് മേജർ ആർച്ചുബിഷപ്പും സുറിയാനി പാരമ്പര്യം അനുസരിച്ച് കാതോലിക്കാ ബാവായും ആയി ഉയർത്തപ്പെട്ടു.

നമ്മുടെ സഭയുടെ അപ്പസ്തോലിക പിന്തുടർച്ചയും പാരമ്പര്യങ്ങളും ആഗോളസഭയിൽ പൂർണ്ണമായി അംഗീകരിക്കപ്പെട്ട നിമിഷമായിരുന്നു കാതോലിക്കാ സിംഹാസനത്തിന്റെ സ്ഥാപനം. ഈ അംഗീകാരം കൂടുതൽ മിഴിവുള്ളതാക്കിയ മറ്റൊരു നിമിഷം അധികം വൈകാതെ എത്തി. ആഗോളസഭയിലെ ഏറ്റവും ഉന്നതമായ ആലോചനാസമിതിയാണ് കർദ്ദിനാളന്മാരുടെ സംഘം. സഭാഭരണത്തിൽ മാർപാപ്പാമാരെ വിവിധ നിലകളിൽ ഉപദേശിക്കുകയും സഹായിക്കുകയും ചെയ്യുന്നത് ഈ സംഘമാണ്. മാത്രമല്ല, ഒരു മാർപാപ്പ കാലം ചെയ്യുമ്പോൾ പിൻഗാമിയെ തെരഞ്ഞെടുക്കുന്നതും ഈ സംഘമാണ്. നമ്മുടെ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ 2012-ൽ കർദ്ദിനാൾ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടു. പുനരൈക്യത്തിലൂടെ നമ്മുടെ സഭ നടത്തിയ അപ്പസ്തോലിക കൂട്ടായ്മയിലേക്കുള്ള തിരിച്ചുവരവിന്റെ പൂർണതയാണ് ഈ വലിയ അനുഗ്രഹത്തിൽ വെളിപ്പെട്ടത്.



മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ പരിശുദ്ധ പിതാവ് ബനഡിക്ട് പതിനാറാമൻ മാർപാപ്പായോടും തന്നോടൊപ്പം കർദ്ദിനാൾ സ്ഥാനം സ്വീകരിച്ച മറ്റ് പിതാക്കന്മാരോടും ഒപ്പം റോമിലെ വിശുദ്ധ പത്രോസിന്റെ ബസിലിക്കായിൽ

അനുഗ്രഹങ്ങളുടെ ഈ നിറവിലാണ് നവതിയിലേക്ക് നാം പ്രവേശിക്കുന്നത്. ഇതിന്റെ അർത്ഥം നമ്മുടെ സഭ എല്ലാ അർത്ഥത്തിലും പൂർണ്ണമായെന്നോ നാം എല്ലാം നേടിയെന്നോ അല്ല. ദൈവത്തിന്റെ പദ്ധതിയിൽ ഒരു സഭാസമൂഹത്തിനോ വ്യക്തിക്കോ ഉന്നതമായ ഒരു അംഗീകാരം നൽകപ്പെടുന്നത് കൂടുതൽ ഉത്തരവാദിത്വങ്ങൾ ആ സമൂഹത്തിന്/വ്യക്തിക്ക് നിർവഹിക്കാൻ ഉണ്ടെന്നുള്ളതിന്റെ ഓർമ്മപ്പെടുത്തലാണ്. ദൈവം പുനരൈക്യ പ്രസ്ഥാനത്തെ വളർത്തി; അതിന്റെ അർത്ഥം അവിടുന്ന് നമ്മെ കൂടുതൽ സമർപ്പണത്തിലേക്ക് വിളിക്കുന്നു എന്നാണ്. ആ വിളി ഏറ്റെടുക്കാനുള്ള കൃപയ്ക്കായി പ്രാർത്ഥിക്കാം.



## അടുത്തറിയാൻ

മോറാൻ മാർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവാ നമ്മുടെ സഭയുടെ തലവനും പിതാവും. 1959 ജൂൺ പതിനഞ്ചിനാണ് പിതാവ് ജനിച്ചത്. 1986 ജൂൺ പതിനൊന്നിന് ബത്തേരി ഭദ്രാസനത്തിനുവേണ്ടി വൈദികനായി അഭിഷിക്തനായി. 1997-ൽ ദൈവശാസ്ത്രത്തിൽ ഉപരിപഠനം പൂർത്തിയാക്കിയ ഫാദർ ഐസക് തോട്ടുങ്കൽ, ബത്തേരി രൂപതയുടെ ഭരണത്തിൽ ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായെ സഹായിച്ചുകൊണ്ടിരിക്കെ, 2001 ആഗസ്റ്റ് 15-ന് അമേരിക്കയിലും യൂറോപ്പിലും പാർക്കുന്ന മലങ്കര കത്തോലിക്കരുടെ പ്രത്യേക ചുമതലയുള്ള മെത്രാനായി അഭിഷിക്തനായി. ഐസക്ക് മാർ ക്ലീമീസ് എന്നായിരുന്നു അഭിഷേകത്തിൽ അദ്ദേഹം സ്വീകരിച്ച നാമം.

2003-ൽ പിതാവ് അന്നത്തെ തിരുവല്ലാ ഭദ്രാസനത്തിന്റെ മെത്രാനായി നിയമിക്കപ്പെട്ടു. മൂന്നുവർഷത്തിനുശഷം തിരുവല്ല അതിഭദ്രാസനം ആയി ഉയർത്തപ്പെട്ടപ്പോൾ അവിടുത്തെ ആദ്യ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി സ്ഥാനമേറ്റു. 2007-ൽ സീറോ-മലങ്കര സഭ സഭാതലവനെ സ്വയം തെരഞ്ഞെടുക്കാനുള്ള അവകാശം ആദ്യമായി ഉയോഗിച്ച പരിശുദ്ധ സുനഹദോസിൽ പിതാവ് നമ്മുടെ സഭയുടെ തലവനും പിതാവുമായി തിരെഞ്ഞടുക്കപ്പെട്ടു. നമ്മുടെ സഭാപാരമ്പര്യത്തിൽ കാതോലിക്കാ ബാവാമാർ സ്വീകരിക്കുന്ന സ്ഥാനനാമം ബസേലിയോസ് എന്നാണ്. മേജർ ആർച്ചുബിഷപ്പ് മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ എന്നാണ് അദ്ദേഹത്തിന്റെ സ്ഥാനനാമം.

മലങ്കരസഭയിൽ നിന്ന് ആദ്യമായി ഒരു സഭാതലവൻ ആഗോളസഭയുടെ ഭരണക്രമത്തിന്റെ നേരിട്ടുള്ള ഭാഗമാകുന്നത് 2012-ൽ നമ്മുടെ ബാവാതിരുമേനി കർദ്ദിനാൾ സ്ഥാനമേറ്റപ്പോഴാണ് . 2013-ൽ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ പാപ്പായുടെ പിൻഗാമിയെ തെരഞ്ഞെടുക്കാനുള്ള കോൺക്ലേവിൽ (രഹസ്യയോഗം) മലങ്കര സഭയുടെ പ്രതിനിധിയായി അദ്ദേഹവും പങ്കെടുത്തു. കർദ്ദിനാൾ എന്ന നിലയിൽ പൗരസ്ത്യസഭകൾക്ക് വേണ്ടിയുള്ള റോമിലെ തിരുസംഘത്തിലും മതാന്തര സംവാദനത്തിനുമായി കത്തോലിക്കാ സഭയിലുള്ള സ്ഥിരം കൗൺസിലിലും അംഗമായിരുന്നുകൊണ്ട് അദ്ദേഹം പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയെ സഹായിക്കുന്നു.

ലോകമെങ്ങുമുള്ള സഭയുടെ ഐക്യത്തിന്റെ ദൃശ്യമായ അടയാളം സഭാതലവന്മാർ തമ്മിലുള്ള സാഹോദര്യവും സഭാപാരമ്പര്യങ്ങൾക്ക് അനുസരിച്ചുള്ള സഹകരണവുമാണ്. ആ അർത്ഥത്തിൽ മലങ്കര സഭയെ ആഗോളസഭയുമായി ചേർത്തുനിർത്തുന്നത് അത്യഭിവന്ദ്യ കാതോലിക്കാ ബാവായുടെ ശുശ്രൂഷകളാണ്.

# MBOC - ഗാനങ്ങൾ

**1.** യേശുവിൻ വചനം ഘോഷിച്ചീടാൻ
ഇന്ത്യയിൽ വന്നൊരു മാർത്തോമാ
നിൻ പാത പുൽകിയ ഈവാനിയോസിൻ
മക്കളിതൊന്നായി പാടീടുന്നു
സഭ കാതോലികം
സഭ ശ്ലൈഹീകവും
ഏകവും വിശുദ്ധമല്ലോ (2)



യേശുവിൻ തിരുമെയ്യാൽ
സ്വർഗ്ഗവും ഭൂമിയും
ഒന്നായിതീരുന്നൊരീ സഭയിൽ (2)
മാലാഖവൃന്ദവും വിശുദ്ധശ്രേണിയും
ഒന്നായി ചേരുന്നോരിന്നീ സഭ (2)

നാഥനായി ബലിയാകാൻ
സുവിശേഷം ജീവിക്കാൻ
പ്രേഷിതരൊന്നായി കൂട്ടായ്മയിൽ (2)
കർത്താവിൻ മക്കളും ആത്മീയശ്രേഷ്ഠരും
ഒന്നായി ചേരുന്നോരിന്നീ സഭ (2)

*രചന, സംഗീതം: ബ്രദർ ജോബിൻ പൂവണ്ണത്തിൽ*



**2.** യേശുവിന് നന്ദി ചൊല്ലിയോ....(2)
രാവും പകലും കാത്തു നമ്മെ
കൂടെ നിന്നു വഴി നടത്തും
യേശുവിന് നന്ദി ചൊല്ലിയോ ലാ... ലാ .....
രാവും പകലും കാത്തു നമ്മെ
കൂടെ നിന്നു വഴി നടത്തും
യേശുവിന് നന്ദി ചൊല്ലിയോ
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ... (2)

യേശുവിന് നന്ദി ചൊല്ലിയോ....(2)
അപ്പനേയും അമ്മയേയും സ്വന്തം വീടും തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ.... ലാ... ലാ .....
അപ്പനേയും അമ്മയേയും സ്വന്തം വീടും തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ....
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ... (2)

യേശുവിന് നന്ദി ചൊല്ലിയോ....(2)
ഉണ്ണുവാനും ഉടുക്കുവാനും വേണ്ടുവോളം തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ.... ലാ.....ലാ....
ഉണ്ണുവാനും ഉടുക്കുവാനും വേണ്ടുവോളം തന്നതിന്
യേശുവിന് നന്ദി ചൊല്ലിയോ...
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ...(2)



യേശുവിന് നന്ദി ചൊല്ലിയോ....(2)
നല്ലപോലെ പഠിക്കുവാനും ആരോഗ്യം തന്നതിനും
യേശുവിന് നന്ദി ചൊല്ലിയോ.... ലാ.....ലാ....
നല്ലപോലെ പഠിക്കുവാനും ആരോഗ്യം തന്നതിനും
യേശുവിന് നന്ദി ചൊല്ലിയോ....
യേശുവേ...യേശുവേ.... നന്ദി നന്ദി യേശുവേ...
കോടി കോടി നന്ദി യേശുവേ... (2)

Thank you .......(3) Thank You Jesus
Love You ......(3) Love You Jesus (2)

**3. നൂറ് നൂറ് ആടുള്ളോരിടയൻ**
ആടിനെ മേയ്ക്കാൻ പോയ്
തിരികെ വരും വഴിയൊന്നിനെ കാണാതെയും പോയ് (2)



അവൻ കൂട്ടിൽ നോക്കി കണ്ടില്ല..അവിടെല്ലാം നോക്കി കണ്ടില്ലാ
അതി സങ്കടമായ്....എങ്ങും കണ്ടില്ല....(2)
നൂറ് നൂറ് ആടുള്ളോരിടയൻ
ആടിനെ മേയ്ക്കാൻ പോയ്
തിരികെ വരും വഴിയൊന്നിനെ കാണാതെയും പോയ് (2)

ഒറ്റ ഒരെണ്ണമല്ലേ പോയുള്ളു...സാരമില്ലന്നേ...
കൂട്ടുകാർ ചൊല്ലീട്ടും ഇടയന് ഉറക്കം വന്നില്ല (2)
ഒന്നെങ്കിലും കുഞ്ഞാടെ...നീ .....എന്റേതല്ലേ കുഞ്ഞാടെ...
തള്ളിക്കളയാൻ...... ആകുമോ....കുഞ്ഞാടേ...(2)

നൂറ് നൂറ് ആടുള്ളോരിടയൻ
ആടിനെ മേയ്ക്കാൻ പോയ്
തിരികെ വരും വഴിയൊന്നിനെ കാണാതെയും പോയ് (2)

5 ഡിങ് ഡോങ് ഡിങ് ഡോങ്
ഡിങ് ഡോങ് ഡിങ് ഡോങ്
കോളിംഗ് ബെല്ലടി കേൾക്കുന്നു....(4)
ആരാണെന്നു നോക്കട്ടേ...
അയ്യോ .....അവനാ സാത്താനാ...(2)

വാതിൽ തുറക്കല്ലേ കുഞ്ഞേ
ഹൃദയം കൊടുക്കരുതേ.... (2)
സാത്താൻ നിന്നെ ബന്ധിച്ചെന്നാൽ
നരകത്തിൽ പോകും (2)

ഡിങ് ഡോങ് ഡിങ് ഡോങ്
ഡിങ് ഡോങ് ഡിങ് ഡോങ്
കോളിംഗ് ബെല്ലടി കേൾക്കുന്നു....(4)
ആരാണെന്നു നോക്കട്ടേ...
നമ്മുടെ യേശു കർത്താവാ....
വാതിൽ തുറന്നീടൂ കുഞ്ഞേ
ഹൃദയം കൊടുത്തീടു (2)
യേശു നിന്നെ രക്ഷിച്ചീടും
സ്വർഗത്തിൽ പോകാം (2)





6. ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ (2)
യേശുവിൻ..... മുന്തിരിത്തോപ്പിലെ വേലക്കാരായ്
മാറിടാം (2)
ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ
താനാ തന്തനാ താന തന്തനാ
താന തന്തനാ തന്തനാ...നനാ....

യേശുവിൻ ചാരെയിരിക്കാം കൂട്ടരേ..
യേശുവിൻ വാക്കുകൾ കേൾക്കാം...(2)
യേശുവിൻ ..... വാക്കുകൾ...
എന്നും നമ്മെ നയിച്ചിടട്ടെ (2)
ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ (2)

യേശുവിനോടൊത്ത് വേലചെയ്യാം
യേശുവിൻ കൂടെ വിശ്രമിക്കാം (2)
കൂലിതരുന്നവൻ യേശുവല്ലോ...
കൂടെവസിപ്പവൻ യേശുവല്ലോ... (2)

ആടിപ്പാടാം കൂട്ടരേ ....ആടിപ്പാടാം കൂട്ടുകാരേ (2)
യേശുവിൻ മുന്തിരിത്തോപ്പിലെ വേലക്കാരായ്
മാറിടാം (2)

**7.** തെയ്യാരേ....തെയ്യത്തോം..തെയ്യത്തോം......
തെയ്യാരെ .... തെയ്...തെയ്...തോം..(2)
തെയ്യാരെ...തെയ്യാരെ...തത്തിന്തോം....
കണ്ണാരം പൊത്തിപൊത്തി കളിക്കാം (2)
സ്നേഹിതനായ യേശുവിൻ കൂടെ
ആടിപ്പാടി രസിക്കാം.... (2)

തന്താനേ.. ഹോയ് തന്താനേ (2)
തന്താനേ തെയ് തെയ് തോം
തന്താനേ തെയ് തെയ് തോം
തന്താനേ തന്താനേ തത്തിന്തോം (3)





**8.** താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.
താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

സ്റ്റാർ...സ്റ്റാർ...സ്റ്റാർ....ഞാനൊരു സൂപ്പർ സ്റ്റാറാണേ...
പാട്ടിലും ആട്ടത്തിലും സൂപ്പർ സ്റ്റാറാണേ... (2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.
താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

സ്റ്റാർ...സ്റ്റാർ...സ്റ്റാർ....ഞാനൊരു സൂപ്പർ സ്റ്റാറാണേ...
ഓട്ടത്തീലും ചാട്ടത്തിലും സൂപ്പർ സ്റ്റാറാണേ... (2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.
താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

ലോകത്തിന്റെ സ്റ്റാറായി മാത്രം ഓടി നടന്നപ്പോൾ
ദൈവത്തിന്റെ മുമ്പിൽ ഞാനൊരു സീറോ ആയന്നേ..(2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.
താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)

ദൈവത്തിന്റെ ഹീറോ ആകാൻ നന്മകൾ ചെയ്യണം
സ്വർഗത്തിന്റെ സ്റ്റാറായി എന്നും അടിപൊളി ആകേണം.(2)

താന നാനേ...നാനേ..നാനേ.. തന്തിന്നാനാനേ.
താന നാനേ..തന്തിന്നാനേ..നാനേ..നാനാനേം..... (2)



**9.** ചല് ചല് ചല് മേരേ സാത്തീ

ചല് ചല് ചല് മേരേ യാരാ (2)

ജീവൻ ദാതാ കേ സാത്ത്

മുക്തി ദായക് കേ സാത്ത് (2)

പരമേശ്വര് കേ സാത്ത്

പ്രഭു യീശു കേ സാത്ത്

ബോലോ ബോലോ ദിൽ കർ

ജയ് ബോലോ

ബോലോ ബോലോ യീശു കോ

ജയ് ബോലോ (2)

ധമക്ക് ധമക്ക് ധമക്ക് ധം..ധം...ധം ..ധം

ധമക്ക് ധമക്ക് ധമക്ക് ധം..ധം...ധം (2)

ചല് ചല് ...ചല് ചല് .... ചല്..ചല് ..ചല് മേരേ സാത്തി

ചല്..ചല് ..ചല്...മേരേ യാരാ................................

**10.** മേരാ മാഹി മേരാ റബ് മേരാ സിന്ദാ ഖുദാ

വോ രാജോവോം കാ രാജ മേരാ ബാദ്ഷാ

മേരാ മാഹി...................(2)

മേരാ മാഹി മേരാ റബ് മേരാ സിന്ദാ ഖുദാ

മാഹി...മാഹി...മാഹി.....മാഹി.....മാഹി....മാഹി...മാഹി (2)

അപ്നേ പ്രേം പ്രിയ ദി അജ് തോ

ഹോ ഗയി... ഹാ ദീവാനി(2)

ഉസ്ദെ നാവേ ലാ .....ജ്.....ദിയേ

എ ....സാരി സിന്ദ്.....ഗാനി

ഏ ....സാ....രി സിന്ദ്.....ഗാനി (2)

അബ് നഹി ഹൈ ഗവാര ഹോന ഉസ്സെ ജുദാ

മാഹി...മാഹി...മാഹി.....മാഹി.....മാഹി....മാഹി...മാഹി

അബ് നഹി ഹൈ ഗവാര ഹോന ഉസ്സെ ജുദാ

വോ രാജോവോം കാ രാജ മേരാ ബാദ്ഷാ



മേരാ മാഹി...................(2)

മേരാ മാഹി മേരാ റബ് മേരാ സിന്ദാ കുദ്ദാ

മാഹി...മാഹി...മാഹി.....മാഹി.....മാഹി....മാഹി...മാഹി (2)

മേരാ മഹി...................(2)

**11.** ദേഖാ ഹേ ഹസാർ സാരി ദുനിയാ മേ
തേരേ ജൈസാ നാ മിലാ കോയി
ഇസ് ജഹാന് മേ... (2)

തേരേ സ്റ്റൈൽ ഹി സബ്സേ അലഗ് ഹെ
ഖുദാ മേരേ തുഹീ കമാൽ ഹെ (2)
പാപോം സേ ബച്ചാതാ
ശാപോം സേ ഛുടാത്താ
കർത്താ ഹെ ബഢേ ബഢേ കാം...
വൺ അന്റ് ഒൺലി യേശു നാം
വൺ അന്റ് ഒൺലി യേശു നാം..(8)

പാനി പിയോ ചൽത്താ ഹെ
തൂഫാനോ കൊ ഥമാത്താ ഹെ (2)
ആശിഷേ വോ ദേത്താ ഹെ
ഹർ റോഗോ കൊ ചന്ഗാവോ
കർത്താ ഹെ.... (തേരേ സ്റ്റൈൽ ...)

ഗിർത്തേ ഹുവോ കൊ ഉഠാത്താ ഹെ
അപ്നെ ബാജു മെ ബിഠാത്താ ഹെ
വചനോസെ അപ്നെ ഭർത്താ ഹെ
ഓർ അദ്ഭുത് നസാറെ ദിഖാത്താ ഹെ

കോയി നഹി ഹെ ഉസ്ക്കെ ജൈസാ
ബസ് വോഹി ഏക് കമാൽ കാ
പാപോം സേ ബച്ചാതാ

ശാപോം സേ ഛുടാത്താ
കർത്താ ഹെ ബഢേ ബഢേ കാം...
വൺ അന്റ് ഒൺലി യേശു നാം
വൺ അന്റ് ഒൺലി യേശു നാം.....



## *Sincere thanks to:*

**Moran Mor Baselios Cardinal Cleemis Catholicos**

**Most Rev. Dr. Thomas Mar Eusebius (**Chairman, Synodal Commission for Catechism)

Rev. Fr. Joseph Valliyattu (Secretary, Synodal Commission for Catechism)

Rev. Fr. Samuel Pazhavoorpadickal (Director, Malankara Catholic Children's League)

Rev. Fr. Johnson Puthuparampil (Director, Catechism & MCCL, Trivandrum)

Rev. Dr.Thomaskutty Pathinettil (Director, Catechism & MCCL, Tiruvalla)

Rev. Fr. Varghese Panthapillil (Director, Catechism & MCCL, Bathery)

Rev. Fr. Jibu (Director, Catechism, Marthandam)

Rev. Fr. Benedict Anto (Director, MCCL, Marthandam)

Rev. Fr. Varghese Kochukaleeckal (Director, Catechism & MCCL, Mavelikkara)

Rev. Fr. Thomas Vettikkattil (Director, Catechism & MCCL, Moovattupuzha)

Rev. Fr. Simon Kanjirathinkal (Director, Catechism & MCCL, Puttur)

Rev. Fr. Robin Manakalathu (Director,Catechism & MCCL, Pathanamthitta)

Rev. Fr. Thomas Vadakkekara (Director, Catechism & MCCL, Gurgaon)

Rev. Fr. Philip Pulipra (Director, Catechism & MCCL, Pune-Khadki)

Rev. Fr. Santhosh Ennavila (Director, Catechism & MCCL, Parassala)

## *Special thanks to:*

Rev. Fr. Arun Aerath
Rev. Fr. Jobin Pulivila
Rev. Brother Felix Pathyala
Rev. Brother Jobin Poovannathil
Ms. Manju P.
Ms. Kalarani T.

**Published by:**

Synodal Commission for Faith Formation
Catholicate Centre
St. Mary's Campus
Pattom P.O.
Trivandrum- 4.



**Designing and Printing:**

St. Marys Press, Pattom, TVM-4.
Ph: 0471-2446116.



## അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയുടെ ആശംസ

മലങ്കര സുറിയാനി കത്തോലിക്കാ സഭ ആഗോള കത്തോലിക്കാ കൂട്ടായ്മയിൽ ഒരു വ്യക്തിഗത സഭയായി രൂപം പ്രാപിച്ചതിന്റെ, നമ്മുടെ സഭയുടെ ഹയരാർക്കി സ്ഥാപിതമായതിന്റെ, നവതി ഈ വർഷം (2022) നാം ആചരിക്കുന്നു. ഇതിന്റെ പശ്ചാത്തലത്തിൽ ഈ വർഷത്തെ അവധിക്കാല ബൈബിൾ ക്യാമ്പുകൾ (MBOC) ഒരു വ്യക്തിഗത സഭയാകുക എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് കൂടുതൽ മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്ന രീതിയിലാണ് ക്രമീകരിച്ചിരിക്കുന്നത്.

നമ്മുടെ സഭയുടെ ആദ്ധ്യാത്മികവും ആരാധനാക്രമപരവുമായ പൈതൃകം എങ്ങനെ രൂപപ്പെട്ടു എന്ന് കൂടുതൽ മനസ്സിലാക്കാനും, ആരാധനാസമൂഹത്തോടും അതിനു നേതൃത്വം നൽകുന്ന അജപാലകരോടും കൂടുതൽ അടുപ്പമുള്ളവരായിത്തീരുന്നതിനും നമ്മുടെ ഇളംതലമുറയ്ക്ക് ഈ വർഷത്തെ ക്യാമ്പുകൾ പ്രചോദനമാകും എന്ന് പ്രത്യാശിക്കുന്നു.

ക്യാമ്പുകൾ ക്രമീകരിക്കുന്നതിന് നേതൃത്വം നൽകിയ ബഹു. ഡയറക്ടർ അച്ചന്മാരോടും അവരോട് സഹകരിച്ച് ക്യാമ്പുകൾക്ക് നേതൃത്വം നൽകുന്ന ബഹു. വികാരിയച്ചന്മാരോടും ശെമ്മാശ്ശന്മാരോടും സമർപ്പിതരോടും മറ്റു വിശ്വാസ പരിശീലകരോടും നമ്മുടെ സഭയുടെ കടപ്പാടും സ്നേഹവും അറിയിക്കുന്നു.

രോഗവും യുദ്ധവും ഒക്കെ ലോകത്തെ ഭീതിയുടെ നിഴലിൽ നിർത്തുന്ന ഈ കാലത്ത് കൂട്ടായ്മയുടെയും സ്നേഹത്തിന്റെയും നിറവുള്ള അനുഭവമായി ഈ ക്യാമ്പുകൾ മാറട്ടെ എന്ന് ആശംസിക്കുന്നു. ഉത്ഥാനം ചെയ്ത കർത്താവിന്റെ കൃപയും സമാധാനവും നമ്മുടെ ഹൃദയങ്ങളിൽ നിറയട്ടെ.

എല്ലാവർക്കും ദൈവാനുഗ്രഹത്തിന്റെ ദിവസങ്ങൾ ആശംസിക്കുന്നു.

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനു വേണ്ടി,

✠ ഡോ. തോമസ് മാർ യൗസേബിയോസ്
ചെയർമാൻ,
സിനഡൽ കമ്മീഷൻ ഫോർ കാറ്റക്കിസം & എം.സി.സി.എൽ.




**അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ
പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ;
ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ് (എഫേ. 2: 20)**

St. Mary's Press Pattom, TVM Ph: 0471 2446116